# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨ ]　　൧൦൭൮ മീനമാസം　　[ ലക്കം ൫.

മംഗളം.

കാനായിലത്ഭുതമന്നൊരു മംഗളമോദമോടെ-
ഊന വിനാ ചെയ്തു തന്ന ശക്തി വെളിപ്പെടുത്തി,
ദീനർക്കു വേണ്ടപടി വിളങ്ങുമേകിയൊരു-
ആനന്ദസാഗരപരൻ തുണചെയ്തിടട്ടെ!

വി. ജി. ശമുവേൽ

---

## മലങ്കര സുറിയാനി സാമുദായസമ്മേളനം.

കഴിഞ്ഞ കൊല്ലത്തിലെ സമ്മേളന യോഗത്തിൽ കോട്ടയം സമ്മേളനത്തിന്റെ മദ്ധ്യസ്ഥാനം ആയിരിക്കണമെന്നുള്ള വ്യവസ്ഥയോടുകൂടി മറ്റു സ്ഥലങ്ങളിൽ വച്ചു സമ്മേളനം നടത്തുവാൻ അപേക്ഷയുണ്ടായാൽ അനുവദിക്കുന്നതിനു വിരോധമില്ലെന്നു തീരുമാനിച്ചിരുന്നതനുസരിച്ചു ഈയാണ്ടത്തെ സമ്മേളനം തിരുവല്ലായിൽവച്ചു ഈ മാസം ൧൨. ൧൩ വളരെ ഭംഗിയായി നടന്നിരിക്കുന്നു. ആ സ്ഥലവാസികൾ കൂടി ഒരു കമ്മറ്റി ഏൎപ്പെടുത്തുകയും സമ്മേളനം നടത്തുന്നതിനു വേണ്ട വട്ടംകൂട്ടുകൾ ഒക്കെയും കാലെ കൂടി ആരംഭിക്കയും ചെയ്തിരുന്നു. മുൻ സമ്മേളനങ്ങളിൽ ഒക്കെയും ഇതു ഉപരിയായിരുന്നു എന്നു പറവാൻ തക്കവണ്ണം ആൾക്കൂട്ടവും വട്ടക്കൂട്ടലും നന്നായിരുന്നു എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഇപ്രകാരമൊരു മഹായോഗം നടത്തുവാൻ ഉന്നമായ ഒരു കെട്ടിടം തിരുവല്ലായിൽ ഇല്ലാത്തതിനാൽ പള്ളിക്കൂടം ഇൻസ്പെക്ടരുടെ അനുവാദപ്രകാരം സൎക്കാർ ഇംഗ്ലീഷ് പള്ളിക്കൂടമാണു ഇതിലേക്കു ഉപയോഗപ്പെടുത്തിയതു.

പതിവുപ്രകാരം കാലത്തു പാലിയക്കര പള്ളിയിൽ ദി. ശ്രീ. യൊയാക്കീം കത്തനാർ അവർകൾ കുൎബ്ബാന ചൊല്ലിയ ശേഷം എട്ടുമണിയോടുകൂടി അതിഥികൾ എല്ലാവരും സമ്മേളനശാലയിൽ ഹാജരായി. കോട്ടയത്തിനു വടക്കുള്ള ചില സഹോദരന്മാർ സമ്മേളനത്തിൽ വരുവാൻ ആലോചിച്ചിട്ടുള്ളതായി ചിലരുടെ എഴുത്തുകൾ കിട്ടിയിരുന്നു എങ്കിലും എന്തോ തക്ക കാരണങ്ങളാൽ ആയിരിക്കാം അവരിൽ ആരും തന്നെ വന്നുചേരുവാൻ കഴിഞ്ഞില്ല. പത്തുമണി മുതൽ ൧൨. മണിവരെയും ൨. മണിമുതൽ ൫. മണിവരെയും, രാത്രി ൭. മണിമുതൽ ൯. മണിവരെയും ഇങ്ങനെ മൂന്നു യോഗങ്ങൾ നടന്നു. ഇവയിൽ ൧-ാമത്തെ യോഗത്തിൽ ആലപ്പുഴെ രജിസ്ത്രാർ മിസ്റ്റർ യാക്കോബ അവർകളും ൨-ാമത്തെ യോഗത്തിൽ ഹൈക്കോട്ടുവക്കീൽ മിസ്റ്റർ

ർ ജോൺ അവർകളും മൂന്നാംയോഗത്തിൽ ദി-ശ്രീ- പൂവത്തൂർ യാക്കോബ കത്തനാർ അവർകളും അദ്ധ്യക്ഷത വഹിച്ചു. കാപ്പികുടിസമയവും കാലത്തെയോഗത്തിനുമുമ്പുമായി സ്ഥലത്തെ പെൺകുട്ടികളുടെ പാട്ടു കൂടിയിരുന്ന എല്ലാവരെയും അത്യന്തം ആഹ്ലാദിപ്പിക്കയും ഒരു പെൺകുട്ടിക്കു സമ്മാനം കൊടുക്കയും ഉണ്ടായിരുന്നു.

യോഗം സമ്മേളന റിപ്പോർട്ടവായനയോടു കൂടിയാണു ആരംഭിച്ചതു. കഴിഞ്ഞയാണ്ടത്തെ സമ്മേളനം ആൾക്കൂട്ടത്തിന്റെ കുറവുകൊണ്ടും മറ്റും കുറെ ദോഷമായിരുന്നതിനാലും സമ്മേളനസക്രട്ടറിയായിരുന്ന മിസ്റ്റർ കെ. സി. ഉണ്ണിത്താൻ ബി.എ. അവർകളുടെ മരണത്താലും റിപ്പോർട്ട അത്ര തൃപ്തികരമായിരിപ്പാൻ പാടില്ലെന്നു, സ്ഥലം മാറി സമ്മേളനം കൂടണമെന്നു നിശ്ചയിച്ചിട്ടുള്ളതിനാൽ അടുത്ത ആണ്ടിൽ ഇതിലും തൃപ്തികരമായ ഒരു റിപ്പോർട്ട സമർപ്പിക്കാൻ ഇടയാകുമെന്നും മറ്റും പ്രസ്താവിച്ചിരുന്നതു ഈ യോഗത്തിൽ കൂടിയവർക്കു അനുഭവസിദ്ധമായിട്ടുതന്നെയാണ ബോധപ്പെട്ടതു.

കാലത്തെ യോഗത്തിലേക്കു വച്ചിരുന്ന ഒരു പ്രധാന വിഷയം സുറിയാനിക്കാരുടെ അവകാശക്രമത്തെക്കുറിച്ചു മിസ്റ്റർ ഇ. ജെ. ജോൺ അവർകളുടെ ഒരു പ്രസംഗമായിരുന്നു. ഇതു വളരെ യുക്തിയുക്തവും സമയോചിതവുമായിരുന്നു എന്നു പറവാൻ സംശയമില്ല. അവകാശക്രമത്തെ വ്യവസ്ഥപ്പെടുത്തുന്നതിനു വേണ്ട മാർഗ്ഗം ആലോചിക്കുന്നതിനു കഴിഞ്ഞയാണ്ടത്തെ സമ്മേളനത്തിൽ ഒരു സബ്കമ്മറ്റി ഏർപ്പെടുത്തിയിരുന്നു. അതിൽ ഒരു അംഗമായ പെൻഷ്യൻ ഇഞ്ചിനീർ മിസ്റ്റർ കുരുവിള അവർകൾ ഇതു സംബന്ധമായി ചിലതെല്ലാം പ്രവൃത്തിപ്പാൻ ഏറ്റിട്ടുണ്ടെങ്കിലും അദ്ദേഹത്തിന്റെ സുഖക്കേടുമൂലം കാലതാമസം വരുന്നതിനു ഒട്ടും ഇച്ഛാഭംഗത്തിനു കാരണമില്ലെന്നും, അദ്ദേഹം ഇങ്ങനെ ഒരു ഏർപ്പാടു ഏറ്റതുതന്നെ വലിയ ഭാഗ്യമായി വിചാരിക്കണമെന്നും മിസ്റ്റർ ജോൺ പ്രസംഗത്തിൽ പറകയുണ്ടായി. അതുകൂടാതെയും മിസ്റ്റർ ജോന്റെ പ്രസംഗത്തിൽ പ്രസ്താവിച്ച പല സംഗതികൾ വായനക്കാർ അറിയേണ്ടവയായിട്ടുണ്ടു. ഇപ്പോൾ ഹൈക്കോർട്ടുകാർ അവരുടെ വിധികളാൽ അവകാശക്രമത്തെ വളരെ ഭേദപ്പെടുത്തുന്നുണ്ടു. അതതു കേസിലെ തെളിവും തർക്കവും അനുസരിച്ചു വിധിക്കുന്നതിൽ അവരെ കുറ്റം പറവാനില്ല. നമ്മുടെ കാനോനും റോമ്മാക്കാരുടെ മറ്റും കോടതി ആധാരങ്ങളായി സ്വീകരിക്കയില്ല. കുഴപ്പം ഉള്ളതു പുരുഷന്മാരുടെ അവകാശത്തെ സംബന്ധിച്ചാണ. മകൾ, തള്ള, സഹോദരി, ഭാര്യ, ഈ നാലു അവസ്ഥയിൽ ഉള്ള അവകാശങ്ങളാണ തർക്കവിഷയങ്ങളായി തീർന്നിരിക്കുന്നതു. സ്ത്രീധനം കൊടുത്തു പെൺമക്കളെ കെട്ടിച്ചയച്ച ശേഷം തന്ത പുരുഷസന്താനം ഇല്ലാതെ മരിച്ചതിൽ വച്ചു അടുത്ത അവകാശം കെട്ടിച്ചുപോയ പെൺമക്കൾക്കല്ല, സഹോദരന്മാർക്കാണെന്നു വിധി

കൾ ഉണ്ടായിട്ടുണ്ടു. വിധവയ്ക്കു ഭൎത്താവിന്റെ സ്വത്തുക്കളിന്മേൽ പൂൎണ്ണ അവകാശം ഉണ്ടെന്നും പുനൎവിവാഹം ചെയ്യാമെന്നും ഈ അവകാശം നഷ്ടപ്പെടുകയില്ലെന്നും വിധികൾ ഉണ്ടായിട്ടുണ്ടു. മറിച്ചും ഉണ്ടായിട്ടുണ്ടു. ഇങ്ങനെ കീഴ്നടപ്പിനു വിരോധമായും ഒന്നിനൊന്നു വിരോധമായും വിധികൾ ഉണ്ടായിരിക്കുന്ന സ്ഥിതിക്കു നിയമം ഉണ്ടാക്കുവാൻ അത്യാവശ്യമാകുന്നു. ഈ നാട്ടിലെ എല്ലാ ക്രിസ്ത്യാനികൾക്കും സംബന്ധിക്കത്തക്ക ഒരു നിയമം ഉണ്ടാകാമെന്നു വിചാരിക്കുന്നപക്ഷം അതു ഫലപ്രദമാകയില്ല. എന്തെന്നാൽ തെക്കെ തിരുവിതാംകൂറിൽ ചാന്നാന്മാരിൽ നിന്നു ക്രിസ്ത്യാനിമതത്തിൽ ചേൎന്നവർ ഇന്നും ഹിന്ദുലാ അനുസരിച്ചുള്ള അവകാശക്രമം നടത്തിവരുന്നു. ഹിന്ദുകൾക്കു വസ്തു സ്വന്തംവകയല്ല, കുടുംബംവകയാകുന്നു. ക്രിസ്ത്യാനികൾക്കു വസ്തു ഓരോരുത്തന്റെ സ്വന്തംവകയായിട്ടാകുന്നു ഇരിക്കുന്നതു. അതിനാൽ എല്ലാ ക്രിസ്ത്യാനികളെയും സംബന്ധിപ്പിക്കാതെ നസ്രാണികൾക്കു ഒക്കയും പൊതുവായി ഒരു നിയമം ഉണ്ടാക്കണം. അതിനായി എല്ലാവരുടെയും അഭിപ്രായം അറിവാൻ തക്കവണ്ണം പ്രത്യേക കമ്മട്ടിക്കാർ ചോദ്യങ്ങൾ ഉണ്ടാക്കി യോഗ്യന്മാൎക്കു അയക്കയും നിയമത്തിന്റെ നക്കൽ ഉണ്ടാക്കുവാൻ ഏറ്റിരിക്കുന്ന മിസ്റ്റർ കുരുവിളയുടെ സഹായത്തിനായി എല്ലാവരും ഈ ചോദ്യങ്ങൾക്കു മറുപടി അയച്ചുകൊടുക്കയും ചെയ്യണം. ഇപ്രകാരമായിരുന്നു മിസ്റ്റർ ജോണിന്റെ പ്രസംഗം. നിയമം ഉണ്ടാക്കുന്നതിനു മിസ്റ്റർ കുരുവിളയെ സഹായിപ്പാനായി സമുദായത്തിൽ യോഗ്യന്മാർ ഒക്കയും തങ്ങളുടെ അഭിപ്രായങ്ങളെ എഴുതി അയക്കണമെന്നുള്ള ഭാഗം എല്ലാവരും ഐകമത്യേന അംഗീകരിച്ചു.

ഇതു കഴിഞ്ഞശേഷം സൂപ്പർവൈസർ മിസ്റ്റർ മാണി അവർകൾ "സമ്മേളനം കുറെക്കൂടെ ഉപകാരപ്രദമാക്കുവാനുള്ള മാൎഗ്ഗങ്ങളെ" ചൂണ്ടിക്കാണിച്ചു ഒരു ചെറിയ പ്രസംഗം വായിച്ചു. അതിൽ പറഞ്ഞിട്ടുള്ള അഭിപ്രായങ്ങളിൽ ചിലതു വടക്കെ ഇടവകകളിൽ കൂടി സമ്മേളനം ഒന്നുരണ്ടു നടത്തി എല്ലാവൎക്കും അതിൽ അഭിരുചി വരുത്തിയശേഷം ആലോചിക്കേണ്ടതാകുന്നെന്നാകുന്നു ഏറിയക്കൂറും അഭിപ്രായപ്പെട്ടതു.

അനന്തരം ഒരു നിശ്ചയം ചെയ്തു എല്ലാ പള്ളിക്കാരും പ്രത്യേകം തൎക്കങ്ങളും വഴക്കുകളും ഉള്ള പള്ളിക്കാരും അറിഞ്ഞിരിക്കേണ്ടതാകുന്നു. നമ്മുടെ കക്ഷിയിൽ ചേൎന്നവർ തന്നെ പള്ളികളിൽ ചിലപ്പോൾ വഴക്കുകളും തൎക്കങ്ങളും ഉണ്ടാക്കുകയും മേല്പട്ടക്കാൎക്കു സാമാന്യത്തിനു അധികം ഉപദ്രവം നേരിടുവിക്കയും ചെയ്യാറുണ്ടല്ലൊ. മേലിൽ ഏതു പള്ളിയിലെങ്കിലും തൎക്കം ഉണ്ടാകുന്നപക്ഷം അതു പഞ്ചായക്കാർ കേട്ടു തീരുമാനിക്കുവാൻ അനുവദിക്കുന്നതിനു തിരുമേനികളോടു അപേക്ഷിക്കണമെന്നും സമ്മേളന കമ്മട്ടിക്കാർ തന്നെയോ അവർ ആളെ നിയമിച്ചോ പഞ്ചായമായി തൎക്കം കേട്ടുതീരുമാനിക്കണമെന്നുമാകുന്നു ഈ നിശ്ചയം. ഇതു വളരെ സാരമായും ഗു

ണപ്രദമായുമുള്ള ഒരു നിശ്ചയമാണ്. ഒരു പള്ളിയിൽ തർക്കം ഉണ്ടായാൽ പള്ളി നശിപ്പിക്കണമെന്നല്ല, ന്യായമായ തീരുമാനം ഉണ്ടാകണമെന്നു മാത്രമെ തർക്കക്കാർക്കു ആഗ്രഹം ഉള്ളു. എങ്കിൽ പഞ്ചായക്കാർ നിശ്ചയിക്കുന്നതു സമ്മതമാണെന്നു അവർ എഴുതിവയ്ക്കുന്ന പക്ഷം സമ്മേളനക്കമ്മട്ടിക്കാർ പഞ്ചായം കേട്ടുതീർക്കുന്നതിനു തയ്യാർ ഉണ്ടെന്നും അത്രം ത്രായം പള്ളിക്കാർക്കു ദ്രവ്യനഷ്ടവും ബുദ്ധിമുട്ടും ഒഴിക്കാമെന്നും തർക്കപ്രിയന്മാർ അറിഞ്ഞു പ്രവൃത്തിച്ചാൽ കൊള്ളാമെന്നു മാത്രം ഞങ്ങൾ ഓർപ്പിക്കുന്നു.

അന്യ ക്രിസ്തീയ സമുദായങ്ങളുമായി വിവാഹസംബന്ധം വിഹിതമൊ അവിഹിതമൊ എന്നു സമ്മേളനത്തിംല ഒരു വാദവിഷയമായി വച്ചിരുന്ന ഭാഗവും കാലത്തെ യോഗത്തിൽ തന്നെ ആലോചിക്കയുണ്ടായി. "അവിഹിത"മെന്നായിരുന്നു കൂടിയവരിൽ ഏറിയ ആളുകളുടെയും അഭിപ്രായം. നാം സാധാരണ വിവാഹം നടത്താറുള്ള അന്യമതക്കാർ ഇംഗ്ലീഷുകാരും നവീകരണക്കാരുമാണല്ലൊ. ഇവരിൽ ഇംഗ്ലീഷുകാരോടു വിവാഹം നടത്തുവാൻ അനുവദിച്ചുകൂടായെന്നു മുമ്പൊരിക്കൽ അസോസിയേഷ്യൻ കമ്മട്ടിയിൽ തീരുമാനിച്ചു ബിംഷാപ്പ ഹൊഡ്ജസ അവർകൾക്കു മറുപടി കൊടുത്തിട്ടുള്ളതുകൊണ്ടു അവരെ സംബന്ധിച്ചും, അന്യമതക്കാരുമായുള്ള വിവാഹം അവിഹിതമാണെന്നു ഈയിടെ നവീകരണക്കാരുടെ സമ്മേളനത്തിൽ അവർ തീരുമാനിച്ചതായി അറിയുന്നതുകൊണ്ടു അവരെ സംബന്ധിച്ചും ഇനി ആലോചിച്ചിട്ടു കാര്യമില്ലെന്നും അവിഹിതമാണെന്നുതന്നെ തീരുമാനിക്കണമെന്നും അവസാനം തീർച്ചപ്പെടുത്തി. എങ്കിലും അന്യമതത്തിൽനിന്നു പെണ്ണുങ്ങളെ ഇങ്ങോട്ടു കിട്ടുന്നതായാൽ എടുക്കണംമെന്നുള്ളതിൽ അധികമാർക്കും അഭിപ്രായഭേദമില്ലായിരുന്നു.

ഉച്ചയ്ക്കു യോഗം നിർത്തിവച്ചു നമസ്കാരം ഊൺമുതലായവ കഴിഞ്ഞശേഷം ആൺകുട്ടികളും ഒരു വിനോദം ഉണ്ടായിരുന്നു. അതു കഴിഞ്ഞുണ്ടായ യോഗത്തിൽ ആദ്യ നടപടി തിരുവല്ലാ മാർ ഗ്രീഗോറിയോസ് സ്മാരക ഹൈസ്കൂളിന്റെ റിപ്പോർട്ടു വായനയായിരുന്നു. പള്ളിക്കൂടം ഈ സ്ഥിതിയിൽ കൊണ്ടുവന്നതിനു ഭാരവാഹികൾക്കുണ്ടായ ബുദ്ധിമുട്ടും കെട്ടിടം പണി തീരാത്തതിൽവച്ചുള്ള കുഴപ്പങ്ങളും പണത്തിന്റെ ദാരിദ്ര്യംകൊണ്ടുള്ള വീഴ്ചകളും റിപ്പോർട്ടിൽ ധാരാളം പ്രസ്താവിച്ചിരുന്നതു പലരെയും ഇളക്കിയതിന്റെ ഫലമായി പള്ളിക്കൂടത്തിന്റെ ആവശ്യത്തിലെക്കു യോഗത്തിൽ ഹാജരുണ്ടായിരുന്ന മഹാന്മാരിൽ പലരും നൂറും എഴുപതും അമ്പതും രൂപാവീതം ദാനം കൊടുക്കാമെന്നു സമ്മതിച്ചു വരി എഴുതിച്ചു. അന്നേദിവസം ൨൦൦൦- രൂപായിൽകുറയാത്ത സംഖ്യ പലരും സമ്മതിക്കയുണ്ടായി.

അനന്തരം നാലുമണിക്കു എല്ലാവരും കൂടി പുതുതായി പണിതുവരുന്ന പുതിയ സ്കൂൾ കെട്ടിടം കാണ്മാൻ പോയി. ഏററവും

ഉറപ്പായ അടിസ്ഥാനത്തുമ്മേൽ ഒരു നിലയുടെ കല്പണി മുഴുവൻ തീൎന്നിരിക്കുന്നു ഏതൊ താമസിയാത്ത പണി മുഴുവനാകുമെന്നു വിശ്വസിക്കുന്നു.

രാത്രിയിൽ മൂന്നാമത്തെ യോഗത്തിൽ പ്രധാനമായിരുന്നതു രജിസ്ട്രാർ മിസ്റ്റർ മാത്തൻ അവർകൾ "പൈതലിനെ നടക്കേണ്ടും വഴിയിൽ അവനെ അഭ്യസിപ്പിക്ക" എന്നുള്ള വിഷയം സംബന്ധിച്ചു എഴുതി കൊണ്ടുവന്ന പ്രസംഗം വായിക്കയായിരുന്നു. പ്രസംഗം വളരെ നന്നായിരുന്നു എന്നു പറവാൻ സംശയമില്ല. ഇതിന്റെ പിന്നാലെ കോട്ടയത്തു ഏറികാട്ടു സ്കറിയാ അവർകളുടെ ഒരു വിനോദപ്രസംഗവും വേറെ ചിലരുടെ നേരമ്പോക്കുകളും എല്ലാവരെയും സാമാന്യത്തിൽ അധികം രസിപ്പിച്ചതായി കണ്ടു. കടശി അഗ്രാസനർ ആത്മീയങ്ങളും ലൌകികങ്ങളുമായ പലതരം ഗുണദോഷങ്ങൾ അടങ്ങിയ ഒരു സാരമേറിയ പ്രസംഗത്താൽ സ്ഥലത്തെ കമ്മറ്റിക്കാൎക്കും അതിഥികൾക്കും വന്ദനം പറഞ്ഞു രാത്രി ഒമ്പതു മണിക്കു യോഗം പിരിഞ്ഞു.

സമ്മേളനാരംഭം കോട്ടയത്തായിരുന്നു. മൂന്നാലുവൎഷത്തോളം യോഗങ്ങൾ ഉപൎയ്യുപരി വൎദ്ധിച്ചുവന്നു. ഒരേസ്ഥലത്തു ഒരേമാതിരിയിൽ തുടൎന്നു നടത്തുന്ന എല്ലാ ഏൎപ്പാടുകൾക്കു സ്വാഭാവികമായി വരാറുള്ള മന്ദത കോട്ടയത്തെ സമ്മേളനത്തെ ബാധിച്ചതിനാൽ കഴിഞ്ഞ കൊല്ലം സ്ഥലം മാറ്റണമെന്നു തീരുമാനിച്ചതു വളരെ ബുദ്ധിപൂൎവ്വം ചെയ്തു ഒരു നിശ്ചയമാണെന്നു ഈയാണ്ടത്തെ അനുഭവത്താൽ ബോധപ്പെട്ടിരിക്കുന്നു. വടക്കെ ഇടവകകളിൽകൂടി ഒന്നുരണ്ടു സമ്മേളയോഗങ്ങൾ നടന്നാൽ അവിടങ്ങളിലുള്ള സുറിയാനിക്കാൎക്കും ഇതിൽ ഉത്സാഹം ജനിക്കാതിരിക്കയില്ല.

---

## "ലോകമയന്മാരോടുള്ള ഒരുപദേശം".

---

ശ്ര. ഡ. ല്യ. എ. ഫി.

"ദ്രവ്യാഗ്രഹത്തിൽനിന്നു സൂക്ഷിച്ചു കരുതികൊൾവിൻ"

നമ്മുടെ ആദിപിതാവായ ആദാം തന്റെ പാപവീഴ്ചയ്ക്കു മുമ്പു തന്റെ സ്രഷ്ടാവായ ദൈവത്തോടു സദാ സംസൎഗ്ഗം ചെയ്യുന്നതിൽ അതിതല്പരനായിരുന്നു. എന്നാൽ താൻ പാപം ചെയ്തു എന്ന ബോധം വന്നപ്പോൾ തന്റെ മുൻ നടത്തയ്ക്കു വിരോധിയായ ദൈവത്തെ കാണുകതന്നെ വേണ്ടാ എന്ന ഭാവേന തോട്ടത്തിലുണ്ടായിരുന്ന വൃക്ഷങ്ങളുടെ ഇടയിൽ പോയി ഒളിച്ചു. തന്റെ വംശജനായ നമ്മുടെ സ്വഭാവവും ഇതിനനുസരണമായിരിക്കുന്നു. അദൃശ്യനായിരിക്കുന്ന വിശുദ്ധാത്മാവിന്റെ കാരുണ്യപ്രവൃത്തിയാൽ നാം മാനസാന്തരപ്പെടുന്നതിനു മുമ്പെ നാമും സൎവ്വശക്തനെ വന്ദിക്കുന്നതിലും ആരാധിക്കുന്നതിലും തന്നോടു സംഭാഷിക്കുന്നതിലും ചെറ്റും തന്നെ സ

ന്തോഷചിത്തന്മാരല്ലാ. ഈ പ്രകാരം തന്നോടു ചേർക്കുന്നതിനും തന്നിലേക്കു തിരിയുന്നതിനും നാം മന്ദന്മാരും മടിയന്മാരുമായി നില്ക്കുന്നതിനെ തന്റെയും നമ്മുടെയും വൈരിയാകുന്ന സാത്താൻ കാണുമ്പോൾ അനുമാനസൂചകമായ വാക്കുകളാൽ അവൻ നമ്മെ വശീകരിച്ചു തന്റെ വലയിൽ അകപ്പെടുത്തീട്ടു ലോകാലോകങ്ങളുടെ ഉടയവനായ മ്ശിഹാതമ്പുരാനെ താൻ അവനെ കുമ്പിട്ടു വന്ദിക്കുമെങ്കിൽ ലോകവും അതിന്റെ മോഹവും പരിചാരങ്ങളും പ്രതിഫലമായി കൊടുക്കാമെന്നു വാഗ്ദാനം ചെയ്തതുപോലെ ഈ കരാർ കാണിച്ചു നമ്മോടും അവൻ വാഗ്ദാനം ചെയ്യുന്നു. എന്നാൽ സ്വഭാവേന പാപവിഷ്ടക്കു പാത്രവാന്മാരും ലോകമോഹങ്ങൾക്കു വശംവദന്മാരുമായ മനുഷ്യരിൽ എത്രയോ ആത്മാക്കൾ സാത്താന്റെ ഈ സംഭാവനയിങ്കൽ മുമ്പും പിമ്പും നോക്കാതെ സന്തുഷ്ടന്മാരായിട്ടു അവനു അടിമപ്പെടുന്നു. നാം ഇങ്ങനെ സാത്താനു അടിമപ്പെടുന്നതിനെ കാണുമ്പോൾ ദൈവം ഇതാ ദുഃഖിക്കുന്നു. പ്രിയ വായനക്കാരാ, നീ ഈ കണിയിൽ പെട്ടിട്ടുണ്ടോ എന്നു തീക്ഷ്ണതയോടെ നിന്നെ തന്നെ ഈ സന്ദർഭത്തിൽ ശോധന ചെയ്ക. നീ ഒരു കുബേരൻ ആയി എങ്കിൽ നീ ദ്രവ്യഗ്രഹി ആകുന്നു. നീ ലോകത്താലും അതിന്റെ ചിറ്റിമ്പങ്ങളാലും ആകർഷിക്കപ്പെട്ടിരിക്കുന്നു. തന്നിമിത്തം നീ നിന്റെ ദൈവത്തെ മനഃപൂർവ്വമായി ഉപേക്ഷിച്ചിട്ടു ശപിക്കപ്പെട്ട യഹൂദന്മാരെപ്പോലെ ക്രിസ്തുവിനു പകരം ബറബാസിനെ തിരഞ്ഞെടുക്കുകയും ചെയ്യുന്നു. നീ ഐഹിക സ്തുത്യവചനങ്ങളെ കേട്ടിമ്പപ്പെടുന്നതിനാൽ നിന്റെ പരിശുദ്ധ വീണ്ടെടുപ്പുകാരന്റെ "പ്രയാസപ്പെടുന്നവരും ഭാരം ചുമക്കപ്പെടുന്നവരുമേ എന്റെ അടുക്കൽ വരുവിൻ" എന്നുള്ള വിനയമേറിയ ക്ഷണനത്തെ നീ കേൾക്കുന്നില്ലാ. ഇതാ അവൻ വീണ്ടും വീണ്ടും "ഒരു മനുഷ്യൻ തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തീട്ടു ലോകത്തെ മുഴുവനും സമ്പാദിച്ചാൽ അവനു എന്തു ലാഭമുള്ളൂ. അല്ലെങ്കിൽ അവന്റെ ആത്മാവിനു ഈടായിട്ടു അവൻ എന്തു കൊടുക്കുമെന്നു" ചോദിക്കുന്നു. ഇതിനെ നീ അവഗണ്യമായി നിരാകരിച്ചുകളയുന്നു. എന്നാലും അവൻ ഇളച്ചിരിക്കാതെ "ദ്രവ്യാഗ്രഹത്തിൽ നിന്നും സൂക്ഷിച്ചു കരുതികൊൾവിൻ" എന്നുറച്ചു വിളിച്ചു ഉൽഘോഷിക്കുന്നു.

ആകയാൽ നീ ഇതിനെ തിരിച്ചറിഞ്ഞു സത്യത്തെ പിൻതുടരുന്നതിനും "ദ്രവ്യാഗ്രഹത്തിലേക്കല്ല എന്നാലോ നിന്റെ സാക്ഷികളിലേക്കു എന്റെ ഹൃദയത്തെ ചായിക്കണമെ" എന്നു ശ്രീദാവീദിനെപ്പോലെ നീയും പരമാർത്ഥ ഹൃദയത്തോടെ നമ്മുടെ ആത്മാക്കളുടെ അദ്ധ്യക്ഷനായ ദൈവത്തോടു പ്രാർത്ഥിക്കുന്നതിനു സംഗതിയാകുന്നതിനും ഞാനും ദൈവത്തോടു നിനക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടു ഇതാ ദ്രവ്യാഗ്രഹത്തിൽനിന്നും സൂക്ഷിച്ചിരിക്കേണമെന്നുള്ളതിനു ചില കാരണങ്ങളെ കാണിക്കുന്നു.

൧. ദ്രവ്യാഗ്രഹം ഒന്നാം കല്പനക്കു നിഷിദ്ധമായിരിക്കുന്നു.

സർവ്വലോകങ്ങളുടെയും നാഥനായ സർവ്വശക്തൻ തന്റെ സൃഷ്ടിക
ളുടെ സുഖക്ഷേമാഭിവൃദ്ധിയെ കാംക്ഷിച്ചുകൊണ്ടു, ഈ ലോകത്തെ
ക്കു കല്പിച്ചുണ്ടാക്കിയിരിക്കുന്ന കല്പനകളിൽ പ്രഥമഗണനീയമായി
ട്ടുള്ളതുതന്നെ "നിന്റെ ദൈവം ഞാനാകുന്നു. ഞാൻ ഒഴികെ അ
ന്യദൈവങ്ങൾ നിനക്കുണ്ടാകരുതു്" എന്നാണല്ലോ. എന്നാൽ ദ്ര
വ്യാഗ്രഹം ഈ കല്പനക്കു എതിരാകുന്നതെങ്ങനെയാണെന്നു ചോദി
ക്കുന്നവരോടു ഇതാ ഞാൻ സമാധാനം പറയുന്നു. ഒന്നാം കല്പന
യുടെ സാരാംശംതന്നെ അന്യദൈവങ്ങളെ അഥവാ വിഗ്രഹങ്ങളെ
വന്ദിക്കരുതു എന്നാണല്ലോ. എന്നാൽ വിഗ്രഹങ്ങൾ, എന്നു പറ
ഞ്ഞാൽ നാം ദൈവത്തെക്കാൾ അധികമായി മറെറന്തിനെ എങ്കി
ലും സ്നേഹിക്കുന്ന സ്വഭാവമല്ലേ. ശു: അപ്പൊസ്തൊലൻ തന്നെ കോ
ലോസ്യാക്കാരുടെ ലേഖനത്തിൽ ദ്രവ്യാഗ്രഹത്തെ വിഗ്രഹാരാധന
യോടു സാദൃശ്യപ്പെടുത്തിയിട്ടുണ്ടു. (കോലൊ. ൩-൫) അതിനാൽ വിഗ്രഹ
മെന്നും അന്യദൈവമെന്നും ദ്രവ്യാഗ്രഹമെന്നും പറഞ്ഞാൽ അർത്ഥം
ഒന്നുതന്നെ. ആകയാൽ പ്രിയരെ ദ്രവ്യാഗ്രഹം ഒന്നാം കല്പനക്കു
നിഷിദ്ധമായിരിക്കുന്നു. നാം എത്രയോ പ്രാവശ്യം ഇതിനെ അഗ
ണ്യമായി വിചാരിച്ചിട്ടു ലംഘിച്ചിട്ടുണ്ടു. അതു ദൈവത്തെക്കാളും
ദൈവപകലയെക്കാളും അധികമായി ലോകത്തെയും അതിന്റെവക
യെയും സ്നേഹിച്ചതിനാൽ അത്രെ. നാം നമ്മുടെ സഹോദരന്മാരോ
ടുള്ള നിത്യപെരുമാററത്തിൽ കൊർണ്ണേലിയോസിനെക്കാൾ ധർമ്മി
ഷ്ഠന്മാരായിരിക്കാം. എന്നാലും, പ്രിയരെ സകലത്തെക്കാളും വഞ്ചന
യേറിയ നമ്മുടെ ഹൃദയം ദൈവത്തെക്കാൾ അധികം ലോകസ്നേഹം
കൊണ്ടുനിറഞ്ഞിരുന്നാൽ നമ്മുടെധർമ്മംകൊണ്ടു എന്തു പ്രയോജന
മുള്ളു. ദൃഷ്ടാന്തമായി പറയുമ്പോൾ കൃഷിക്കാരൻതന്നെ ദൈവത്തെ
ക്കാൾ അധികംകൃഷിയെസ്നേഹിച്ചിട്ടു ശു: രബെസാരെയപലപ്രകാരത്തി
ൽ ലംഘിക്കുന്നതും വ്യാപാരി തന്റെസ്രഷ്ടാവിനെക്കാൾ അധികം ത
ന്റെകച്ചവടത്തെ ഇഷ്ടപ്പെട്ടിട്ടു അന്യായമായിപണം ഉണ്ടാക്കുന്നതും
ഈ ലോകസമ്പന്നന്മാരും എജമാനന്മാരും തങ്ങളുടെ എജമാനനെ
ക്കാൾ അധികമായിട്ടു തങ്ങളുടെ അധികാരത്തെയും ശക്തിയെയും വ
ഹിച്ചിട്ടു സാധുക്കളെ ഉപദ്രവിക്കുന്നതും സർക്കാർജീവനക്കാർ രാജാക്ക
ന്മാരുടെ രാജാവിനെക്കാൾ അധികമായി കൈക്കൂലി ശുപാർശി മു
തലായവയെപ്രിയപ്പെട്ടിട്ടു നീതിയെകീഴ്മേൽമറിച്ചുകളയുന്നതും വി
ദ്യാർത്ഥികൾ തങ്ങൾക്കു സകലജയത്തെയും അഭ്യുദയത്തെയും നൽകു
ന്നതിനു ശക്തിയുള്ളവനായ ദൈവത്തെക്കാൾ അധികമായിട്ടു ത
ങ്ങളുടെ വിദ്യാഭ്യാസം, ശരീരസുഖം, ജഡമോഹം ഇവയെ പോഷി
ച്ചിട്ടു പ്രാർത്ഥന ശു: നോയമ്പു മുതലായി ജീവനുണ്ടാക്കുന്നതായ അ
നേക വിശുദ്ധ നടപടികളെയും കല്പനകളേയും മറക്കുന്നതും വ്യഭി
ചാരി, മദ്യപാനി, ദുർമ്മോഹി മുതലായവർ ന്യായാധിപതിമാരുടെ
ന്യായാധിപതിയെക്കാൾ അധികമായി തങ്ങളുടെ ജഡെച്ഛകളെ
സ്നേഹിച്ചിട്ടു അവയെ തൃപ്തിപ്പെടുത്തുന്നതും വിഗ്രഹാരാധനയും ദ്ര

ദ്രവ്യാഗ്രഹവും ഒന്നാം കല്പനക്കു നിഷിദ്ധവുമാകുന്നു. നമ്മുടെ പ്രവൃത്തി
കൾ ഇപ്രകാരമാകുന്നു എങ്കിൽ നമ്മുടെ ധൎമ്മം കൊണ്ടു എന്തുഗുണ
മൊള്ളു ഇതല്ലെ ദൈവത്തെക്കാൾ അധികമായി ലോകത്തെ സ്നേഹി
ക്കുക എന്നു പറയുന്നതു. ദൈവമില്ലാത്ത ഒരുപുറജാതി വെള്ളികൊ
ണ്ടോ പൊന്നുകൊണ്ടോ ഉണ്ടാക്കപ്പെട്ടിട്ടുള്ള തന്റെ വാൎപ്പിക്കപ്പെ
ട്ട വിഗ്രഹത്തിന്റെ മുമ്പാകെയും ഒരു ക്രിസ്ത്യാനി തന്റെ പ്രിയതര
മായ പാപങ്ങളുടെ മുമ്പാകെയും കുമ്പിട്ടു വന്ദിക്കുന്നതിൽ വ്യത്യാസം
എന്തൊള്ളു. പ്രിയരെ, പ്രവൃത്തിയിൽ യാതൊരു വ്യത്യാസവുമി
ല്ലാ. ഇപ്രകാരമുള്ള നമ്മുടെ അടുത്ത ദൈവത്തിനു ഒരിക്കലും ഇഷ്ട
വും പ്രസാദകരവുമല്ലാ. അവൻ പാപിയെ സ്നേഹിക്കുന്നു എങ്കി
ലും പാപത്തെ ദ്വേഷിക്കുന്നു. ദൈവം ഈ ഭയങ്കര കുറ്റത്തിൽ ന
മ്മുടെ ധനംകൊണ്ടും, മാനംകൊണ്ടും കണ്ണടച്ചുകളയുമെന്നു വിചാരി
ക്കുന്ന ഭോഷാ വിശ്രു: അപ്പോ. പൗലൻ പറയുന്നതിനെ കേൾക്കാ.
"ആകയാൽ നിങ്ങളുടെ ഭൂമിസംബന്ധ അവയവങ്ങളാകുന്ന വേശ്യാ
ദോഷത്തെയും അശുദ്ധിയെയും ദുൎവികാരത്തെയും ദുൎമ്മോഹത്തെ
യും വിഗ്രഹാരാധനയാകുന്ന ദ്രവ്യാഗ്രഹത്തെയും മരിപ്പിപ്പിൻ. എ
ന്തെന്നാൽ ഇവയുടെ നിമിത്തം ദൈവത്തിന്റെ കോപം അനുസര
ണക്കേടിന്റെ മക്കളുടെമേൽ വരുന്നു". (കൊ ൩-൫-൬)- ഹാ! മേൽ
വിവരിച്ചപാപങ്ങളിൽ മഗ്നനായിരിക്കുന്ന ഓരോ സഹോദരാ
നീ ഇവയെ വിട്ടോടുകാ. എന്തെന്നാൽ ഇതാ അവ ദൈവത്തിന്റെ
കോപത്തെ നിന്റെ മേൽ വരുത്തുന്നു. നീ എന്തിനു നിന്നെത്തന്നെ
നശിപ്പിക്കുന്നു. നീ ഇപ്പോൾ അനുതപിക്കുകാ. ദാവീദിനെപ്പോലെ
"നിന്നോടു നിന്നോടുമാത്രം ഞാൻ പിഴച്ചു നിന്റെ കണ്ണുകൾക്കു മു
മ്പാകെ ഈ ദോഷം ഞാൻ ചെയ്തു" എന്നു ഏറ്റുപറക. നീ വാചാ
പറഞ്ഞാൽ പോരാ. നീ അവയെ ഉപേക്ഷിക്കുകകൂടെ വേണ്ടിയിരി
ക്കുന്നു. അല്ലാഎങ്കിൽ നിന്റെ അനുതാപം സത്യമുള്ളതല്ലാ. നീ സത്യ
മായനുതപിച്ചാൽ നിന്റെ മേൽ ഇവിടെയും വരുവാനുള്ള ലോക
ത്തിലും വരാകുന്ന സകലശിക്ഷയിൽ നിന്നും രക്ഷപെടാം. ആകയാ
ൽ ദ്രവ്യാഗ്രഹത്തിൽ നിന്നും സൂക്ഷിച്ചുകരുതികൊൾവിൻ".-

൭. ദ്രവ്യാഗ്രഹം സകലദോഷത്തിന്റെയും മൂലമാകുന്നു.

ഇതിനു ദൃഷ്ടാന്തമായി പലതും പറയുന്നതിനുണ്ടെങ്കിലും ഇപ്പോ
ൾ ചിലതുമാത്രം പറയാം. ദ്രവ്യാഗ്രഹം എട്ടാം കല്പനയെ ലംഘി
ക്കുന്നതിനു വഴികാണിക്കുന്നു. മോഷണത്തിന്റെ മൂലം ദ്രവ്യാഗ്രഹം
തന്നെ സകല അനീതിയുടേയും ചുവടും ദ്രവ്യാഗ്രഹം തന്നെ. മോ
ഷണം അനീതിതന്നെ. ധനമോഹം അനേക ആളുകളെ ദീൎഘദ
ൎശി പറയും പ്രകാരം തങ്ങളുടെ ഭവനങ്ങളെ നീതികേടുകൊണ്ടും
തങ്ങളുടെ മണവറകളെ തിന്മകൊണ്ടും പണിയിക്കുന്നതിനു ഇടയാ
ക്കിതീക്കുന്നു. സാധുക്കളായ വേലക്കാരുടെ കൂലികൊടുക്കാതെ ഇരിക്കു
ന്നതിനാലും പിതാവില്ലാത്തവരെയും വിധവമാരെയും കൊള്ള
ചെയ്യുന്നതിനാലും ദൈവവകയെ കവച്ചുചെയ്യുന്നതിനാലും ഇതാ

പലർ അതിക്രമം കൊണ്ടു തങ്ങളുടെ ഭവനങ്ങളെ പണിയിക്കുന്നു.

ആഖാൻ മോഷ്ടിച്ചതു ദ്രവ്യാഗ്രഹം കൊണ്ടായിരുന്നു. അവൻ ദൈവത്താൽ വിലക്കപ്പെട്ടിരിക്കുന്നതിനെ ആഗ്രഹിച്ചു. തന്റെ മോഹപാലനത്തിന്നായി അവൻ മറ്റെന്തെല്ലാം പാപങ്ങളെ കൂട്ടിപ്പിടിച്ചു എന്നു ആഖാന്റെ ചരിത്രത്തിൽ നാം കാണുന്നുണ്ടല്ലോ. ഇതുപോലെയാണ് ഈ കാലത്തെ നടപ്പും. ലോകത്തിൽ പാപകാര്യങ്ങൾക്കു പരിഷ്കാരം ഇല്ലാ. എത്രയോ ആളുകൾ അന്യന്മാരുടെ വകകളെ കണ്ടു മോഹിച്ചിട്ടു അവയെ കൈക്കലാക്കുന്നതിനു വേണ്ടി അനീതികൾ ഒക്കെയും പ്രവൃത്തിക്കുന്നു. ഇനിയും രാജാവായ യഹോയാക്കീമിനെപ്പററി വിചാരിക്കാം. അവന്റെ പാപവും അനീതിയായിരുന്നു. അവൻ ചിലരെപ്പോലെ മോഷ്ടിച്ചു എന്നല്ലാ പിന്നെയൊ അവൻ രാജാവായിരുന്നതിനാൽ അനേകരെ ബലാല്ക്കാരമായി കവർച്ചചെയ്തു വസ്തുവകകളെ സമ്പാദിച്ചു. ഇതുപോലെ ഇന്നു എത്രയൊ മഹാന്മാരെന്നു തന്നത്താനെ വിചാരിക്കുന്നവർ ഇപ്രകാരം നീചമായ മാർഗ്ഗേണ ധനം വർദ്ധിപ്പിക്കുന്നു. കള്ളയാധാരം, കള്ളപ്രമാണം ആദിയായവയെ നിർമ്മിക്കുന്നവർ ഈ കാലത്തെ യഹോയാക്കീമാരായിരിക്കുന്നു. എന്നാൽ പ്രിയരെ രാജാവെന്നോ പ്രജയെന്നോ യജമാനൻ എന്നോ ദാസൻ എന്നോ പുരുഷൻ എന്നോ സ്ത്രീയെന്നോ എന്നല്ലാ യാതൊരു ഉന്നതാവസ്ഥയെയൊ മുഖപക്ഷമൊ നോക്കാത്തവനായ ദൈവം ആഖാനേയും യഹോയാക്കീമിനേയും തങ്ങളുടെ നീതികേടിനായി ശിക്ഷിച്ചു. ഇതുപോലെ തന്നേ അവൻ നമ്മിൽ ഇപ്രകാരം പ്രവൃത്തിക്കുന്നവരേയും ശിക്ഷിക്കും. ഹേ, മോഷ്ടാവെ! ഹേ, നീതികെട്ടവനെ! നിന്റെ മേൽ നിന്റെ പാപം നിമിത്തം വരുന്ന ശിക്ഷയെ ഓർത്തു അലറിക്കരക. ആഖാൻ കല്ലുകൊണ്ടു എറിഞ്ഞുകൊല്ലപ്പെട്ടു. നീ ഇതിൽനിന്നും രക്ഷപെടുവാനായിട്ടു മനസ്സാന്തരപ്പെട്ടു "ദ്രവ്യാഗ്രഹത്തിൽ നിന്നു സൂക്ഷിച്ചു കരുതിക്കൊൾക".

ഇനിയും ദ്രവ്യാഗ്രഹം മുളപ്പിയ്ക്കുന്ന മറെറാരു പാപം കുലയാകുന്നു. കുലയും മററും ചില ആളുകൾ ചെയ്യുന്നതു ഏതോ മനസ്സിൽ ഉദ്ദേശിക്കുന്ന കാര്യം ലഭ്യമാകാതെ വരുമ്പോൾ ആണല്ലോ. ദുഷ്ടനായ ആഹാബിനെപ്പററി ചിന്തിക്കാ. അവൻ ഒരു മുന്തിരിത്തോട്ടത്തിനായി നാബോത്തിനെ കുലചെയ്യിച്ചു. ദ്രവ്യാഗ്രഹം വ്യാജത്തിലേക്കു വഴിപ്പെടുത്തുന്നു. ദുഷ്ടനായ ഗേഹസിയെ ഒക്കാ അവൻ ദ്രവ്യാഗ്രഹം നിമിത്തം ദൈവത്തിന്റെ മനുഷ്യനോടു വ്യാജം പറഞ്ഞു. അതേപ്രകാരം തന്നേ അനനിയാ സഫീറാ ശ്ലീ: പത്രോസിനോടു കള്ളം പറഞ്ഞു. ഇതാ ഇവർ ഓരോരുത്തരും ശിക്ഷിക്കപ്പെട്ടു.

ഇനിയും ദ്രവ്യാഗ്രഹം വഴികാണിക്കുന്ന മറെറാരു പാപം ശബസാലംഘനം. കൃഷിക്കാർ ദ്രവ്യാഗ്രഹം നിമിത്തം ഞായറാഴ്ച തങ്ങളുടെ നിലങ്ങളെ ഉഴുവിയ്ക്കുകയും വിളവെടുപ്പിക്കുകയും മററും അനേകപ്രവൃത്തികൾ ചെയ്യുന്നു. വലിയ മഹാന്മാർ മററുള്ള ദിവസ

ങ്ങളിൽ സമയമില്ലാഴിക നിമിത്തം ഞായറാഴ്ച ദിവസം ഓരോ സ്ഥലങ്ങളിലേക്കു യാത്രപോകുന്നു. ഇപ്രകാരം ഓരോരുത്തരും ഓരോ പ്രകാരത്തിൽ ശബ്ബസായെ ലംഘിക്കുന്നു. ഹേ! പ്രിയരെ നിങ്ങൾ ഇതിൽ ഒരു കാര്യം വിചാരിച്ചുകൊള്ളണമെ. എന്തെന്നാൽ നിങ്ങളും നിങ്ങളുടെ ദാസന്മാരും പാപം ചെയ്യുന്നു. എന്നാൽ നിങ്ങൾ അവരെക്കൊണ്ടു പാപം ചെയ്യിക്കുന്നു എങ്കിൽ അവരുടെ പാപം നിങ്ങളോടു ചേർക്കപ്പെടും. ശബ്ബസാ ദിവസത്തിൽ മന്നാ പെറുക്കാൻ പോയ ഇസ്രായേൽ ജനത്തെ ഓർത്തുകൊൾക. പ്രിയരെ ഇത് ദൈവത്തിന്റെ ദിവസം ആകുന്നു. ഇതിനെ നിങ്ങൾ തന്റെ മഹത്വത്തിനായിട്ടു ചിലവിടേണ്ടതാണ്. അപ്രകാരം നിങ്ങൾ ചെയ്യുന്നില്ലാ എങ്കിൽ താൻ വൈരാഗ്യമുള്ളവനായിരുന്നു നിങ്ങളെ ശിക്ഷിക്കും.

ഇനിയും ദ്രവ്യാഗ്രഹം ജനിപ്പിക്കുന്ന മറ്റൊരു പാപം അശുദ്ധി അല്ലെങ്കിൽ ഏഴാം കല്പനയ്ക്കും എതിരായുള്ള പെരുമാറ്റം. ദ്രവ്യാർജ്ജനത്തിനായി എത്രയോ നാരിമാർ തങ്ങളുടെ മേൽ വരുന്ന ഭയങ്കര ശിക്ഷയെയും ഉഗ്രകോപത്തെയും ഓർക്കാതെകണ്ടു ഇതിലേക്കു ചായുന്നു. മഹാ ബാബിലോനെപ്പറ്റി ഒക്കാ. പൊത്തിഫേറിന്റെ ഭാര്യയെയും യോസേപ്പിനേയും ഓർത്തിട്ടു ഇതിൽ നിന്നുളവാകുന്ന ഗുണത്തേയും ദോഷത്തേയും ചിന്തിക്കാം. യൌവനക്കാരെ ബാല്യമോഹങ്ങളെ വിട്ടോടുവിൻ. നിങ്ങൾ അതിനോടു സംഭാഷിക്കാൻ പോകരുതേ!. നിങ്ങളുടെ മാനസികവും കായികവുമായ സകല ശക്തിക്കും നാശം ഉണ്ടാകും. ആകയാൽ പ്രിയരെ ഇതിൽ നിന്നും ഓടിഒളിപ്പിൻ. ആകയാൽ ദ്രവ്യാഗ്രഹം സകലദോഷത്തിന്റേയും മൂലമാകുന്നതിനാൽ അതിൽ നിന്നും സൂക്ഷിച്ചുകൊൾവിൻ..

### ൩-ദ്രവ്യാഗ്രഹം ദൈവഭക്തിയെ നിർമ്മൂലമാക്കുന്നു.

മനുഷ്യന്റെ ജീവിതത്തിൽ ഇതൊരു വലിയകാര്യമായിട്ടാണല്ലോ പലരും വിചാരിച്ചിരിക്കുന്നതു. ഇതിനെ പ്രമാണമാക്കികൊണ്ടു ചിലർ മനഃപൂർവ്വമായി ദൈവത്തെ ദ്വേഷിക്കുന്നുണ്ടു. ചില ആളുകൾ നിഷ്പക്ഷപാദികളായിരുന്നുകൊണ്ടു ദൈവത്തേയും ധനത്തേയും ഒരുപോലെ സേവിച്ചുകളയാമെന്നു വിചാരിക്കുന്നുണ്ടു. എന്നാൽ ഇതു വെറും ഭോഷത്വമാകുന്നു. ദൈവത്തേയും ധനത്തേയും കൂടി നമുക്കു സേവിപ്പാൻ കഴികയില്ലാ എന്നുള്ളതു മശിഹാതന്നേ നമ്മേ പഠിപ്പിച്ചിട്ടുണ്ടല്ലോ. ആകയാൽ ഏതെങ്കിലും ഒന്നേ സാധിക്കത്തൊള്ളൂ. അതിൽ ഏതിനെ നിങ്ങൾ തിരഞ്ഞെടുക്കുന്നു. നിങ്ങൾ ധനത്തെ എടുക്കുന്നു എങ്കിൽ ഗോൽഗുത്തായിൽ തന്റെ വിലവുറന്ന രക്തം പുറപ്പെടുവിച്ചു മനുഷ്യജാതിയെ രക്ഷിച്ചവനെ നിങ്ങൾ ഉപേക്ഷിക്കുന്നു. ഇതു നിങ്ങളോടു ഒരുചോദ്യമാകുന്നു. സകലത്തിലും എന്നപ്രകാരം ദൈവഭക്തിയിലും പ്രധാനമായി അപേക്ഷിതമായിരിക്കുന്നതു മനുഷ്യന്റെ ഹൃദയമാണ ഹൃ

യത്തിൽ നിന്നാകുന്നല്ലോ സകല ദുശ്ചിന്തയും ദ്വേഷ്യാദോഷവും വ്യഭിചാരവും കൊലയും മോഷണവും പുറപ്പെടുന്നതു. ആകയാൽ ഹൃദയം ശുദ്ധമല്ലെങ്കിൽ സകലവും അശുദ്ധിയിലായിരിക്കുന്നു. നാം എത്രതന്നെ മര്യാദകാണിച്ചാലും ദൈവഭക്തി നടിച്ചാലും ഹൃദയം വെടിപ്പുള്ളതല്ലെങ്കിൽ നമ്മുടെ പ്രവൃത്തി ഏതുമില്ലാ. ഹൃദയം സകലത്തിലും വച്ചു വഞ്ചനയേറിയതത്രെ. ഹൃദയത്തിന്റെ പരിപൂർണ്ണതയിൽ നിന്നല്ലോ വായ് സംസാരിക്കുന്നതു. ആകയാൽ ഹൃദയം കപടവും ദ്രവ്യാഗ്രഹവും മറ്റും കൊണ്ടു നിറഞ്ഞിരുന്നു നാം ഞായറാഴ്ച ആചരിച്ചാലും നോമ്പു നോറ്റാലും പ്രാർത്ഥിച്ചാലും എന്നല്ലാ ഏതും തന്നെ പ്രവൃത്തിച്ചാലും അവക്കു ജീവൻ ഇല്ലാ. നാം പ്രസംഗം കേൾക്കാം. എന്നല്ലാ മാരാമണ്ണുവരെ പോയിരിക്കാം. എന്നാലും പ്രിയരെ വേണ്ടപ്പെട്ട പ്രധാനഭാഗമില്ലെങ്കിൽ നാം ഏതുമല്ലാ. അങ്ങിനെ കേൾക്കുന്ന വചനം മുള്ളുകളുടെ ഇടയിൽ വിതക്കപ്പെട്ട വിത്തിനോടു സദൃശമായിരിക്കുന്നു. ദേമാസിനെ പോലെ ചിലർ ദ്രവ്യാഗ്രഹം നിമിത്തം ദൈവഭക്തിയിൽ നിന്നു പിൻമാറുന്നു. സമ്പന്നന്മാരാകുവാൻ ഇച്ഛിച്ചിട്ടു അതിനായി ധൃതിയോടെ പണിപ്പെടുന്നവർ തങ്ങൾ തങ്ങൾക്കായി പലവിധ പരീക്ഷകളെയും കണികളെയും തങ്ങളുടെമേൽ വരുത്തുന്നു.

ദ്രവ്യാഗ്രഹം ഇനിയും ഒട്ടും തന്നെ അപ്രധാനമല്ലാത്തതായ മറ്റൊരു ദോഷത്തിലേക്കു വഴികാണിക്കുന്നുണ്ടു. അതായതു വിശ്വാസവിപരീതത്തിലേക്കു തന്നെ — കാലാനുസരണമായി ചിന്തിക്കുമ്പോൾ എത്രയോ ആളുകൾ വെറും കാൽപ്പണവും റേന്തയും കണ്ടും വെള്ളനിറത്തിന്റെ പുറമെയുള്ള ഭംഗി കണ്ടും എട്ടോ പത്തോ രൂപാ ഓർത്തിട്ടും ചോറ്റു വേദത്തിലേക്കു തിരിയുകയും ശു: ദൈവമാതാവു (അവളുടെ ഓർമ്മ നമുക്കു വാഴ്വിനായിരിക്കണമെ). മൂന്നോ നാലോ പ്രസവിച്ചു എന്നു സാക്ഷിപറയുന്നതിനും ചാടിപ്പുറപ്പെടുന്നു. പ്രിയരെ ഇങ്ങനെ പ്രവൃത്തിക്കുന്നവൻ തന്റെ രക്ഷിതാവിനെ ഒറ്റിക്കൊടുത്ത യഹൂദായെക്കാൾ വഞ്ചകൻ തന്നേ. ഇപ്രകാരം കാരണമാകുന്നവരും തന്റെ ദ്രവ്യം കൊണ്ടു പരിശുദ്ധറൂഹായുടെ നൽവരത്തെ പ്രാപിപ്പാൻ ആഗ്രഹിച്ച ശിമോനെക്കാൾ തങ്ങളുടെ പ്രവൃത്തികൾ കൊണ്ടു സാധുക്കളായ ജനങ്ങളെ ഇളക്കുന്നവർ ആകുന്നു. പ്രിയരെ നാം ഒരുത്തരും പണം മോഹിച്ചിട്ടു പിതാവിനെ മറക്കുന്നവരും മാതാവിനെ ഉപേക്ഷിക്കുന്നവരും ആയിത്തീരരുതേ. നമ്മുടെ പിതാക്കന്മാർ തങ്ങളുടെ രക്തത്താൽ വാശികായിട്ടല്ലാ നേടീട്ടുള്ള സത്യസാരോപദേശങ്ങൾക്കു വൈരികളായി നാം കോലം കെട്ടരുതെ. അതു നമുക്കു ദോഷാവഹമായി പരിണമിക്കും.

ആകയാൽ പ്രിയരെ ദ്രവ്യാഗ്രഹത്തിൽ നിന്നും സൂക്ഷിക്കേണമെന്നുള്ളതിനു വിച കാരണങ്ങളും സൂക്ഷിക്കാഞ്ഞാൽ ഉത്ഭൂതമാകുന്ന ചില ഭവിഷ്യത്തുകളും ഞാൻ ചൂണ്ടിക്കാണിച്ചല്ലോ. എന്നാൽ ഇ

തിൽ വായനക്കാരാ നിന്റെ സ്ഥിതി എന്താകുന്നു എന്നു നീ തന്ന ആലോചിച്ചുനോക്കുക നീ ഇപ്രകാരമുള്ള പാപങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു എങ്കിൽ എന്തു ചെയ്യാൻ ഭാവിക്കുന്നു. നീ നിന്റെ പാപത്തിൽ തന്നെ നശിപ്പാൻ വിചാരിക്കുന്നുവോ?- അരുതരുതേ!. എന്നാൽ നീ നിന്റെ പാപത്തെ തിരിച്ചറിഞ്ഞു കൎത്താവായ യേശുവിങ്കലേക്ക ഓടി എത്തുക- അവനോട്ട നിന്റെ സകല രഹസ്യങ്ങളേയും വെളിപ്പെടുത്തുക- നീ ഒട്ടും തന്നെ നിരാശപ്പെടരുതെ നീ എത്ര തന്നേ മഹാഘോരമായ പാപം ചെയ്തിരുന്നാലും ഹൃദയങ്ങളേയും അന്തരിന്ദ്രിയങ്ങളേയും ശോധന ചെയ്യുന്നവനായവന്റെ മുൻപിൽ സത്യമായി അനുതപിക്കുന്നു എങ്കിൽ അവൻ നിന്നോട്ട ക്ഷമിച്ചു നിന്നെ പുണ്യപ്പെടുത്തും കൎത്താവായ യേശുക്രിസ്തുവിന്റെ രക്തം നമ്മുടെ പാപങ്ങൾ എത്രതന്നെ കടും ചുവപ്പായിരുന്നാലും നമ്മെ സകല പാപത്തിൽ നിന്നും ശുദ്ധിയാക്കും. എന്നാൽ ഇതിൽ എല്ലാം നീ എന്തു ചെയ്യേണ്ടിയിരിക്കുന്നു. നീ ഏറ്റുപറയണം. നീ സാധുക്കളോ മടമ്മയൊ പറയുന്നതു കേട്ട വിശ്വസിച്ചിട്ട ഞാൻ രക്ഷിക്കപ്പെട്ടു എനിക്ക പാപവും ഇല്ലാ ഒന്നുമില്ലാ എന്നു പറയരുതേ. എന്നാൽ ശു: യോഹന്നാൻ ശ്ലീഹാ പറയുന്നതിനെ കേൾക്ക- "നാം നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നു എങ്കിൽ നമ്മുടെ പാപങ്ങളെ നമ്മോട്ടും ക്ഷമിപ്പാനും സകല നീതികേടിൽ നിന്നും നമ്മെ ശുദ്ധിയാക്കുവാനും അവൻ വിശ്വസ്ഥനും നീതിമാനും ആകുന്നു- നാം പാപം ചെയ്തിട്ടില്ല എന്നു പറയുന്നു എങ്കിൽ നാം അവനെ അസത്യവാദിയാക്കുന്നു അവന്റെ വചനവും നമ്മിലില്ലാ- (൧ യോ ൧ ൻ-൧൦)- ആകയാൽ വായനക്കാരാ മാനസാന്തരപ്പെട്ട കൎത്താവിൽ ഒരു പുതിയ സൃഷ്ടി എന്നപോലെ ആയി "ദ്രവ്യാഗ്രഹത്തിൽ നിന്നും സൂക്ഷിച്ചു കരുതികൊൾക"

ഇനിയും നാം ഇതിൽ നിന്നും സൂക്ഷിച്ചിട്ട നമ്മുടെ വേലചെയ്യേണ്ടുന്നതായി ചില സംഗതികളെ കൂടി കാണിച്ചു കൊണ്ട ഞാൻ എന്റെ പ്രസംഗത്തെ അവസാനിപ്പിക്കാം.

ഇതിനായിട്ട നാം എന്തു ചെയ്യണം.

൧- ഒരു ക്രിസ്തീയ തൃപ്തിയിനു ആത്മാവിനെ അന്വേഷിപ്പീൻ. "നിങ്ങളുടെ നടത്ത ദ്രവ്യാഗ്രഹം കൂടാതെയിരിക്കട്ടേ- സകലത്തിലും നിങ്ങൾക്കുള്ളതുകൊണ്ട തൃപ്തിപ്പെടുവിൻ" എന്നല്ലെ ശ്ലീഹാ സാക്ഷിക്കുന്നതു. എന്തെന്നാൽ "ഞാൻ നിന്നെ കൈവിടുകയുമില്ലാ ഉപേക്ഷിക്കുകയുമില്ല" എന്നത്രേ സൎവ്വശക്തനായ ദൈവം പറയുന്നതു- ഇതിൽ നിന്നും ദൈവഭക്തിയിൽ ജീവിച്ചുകൊണ്ട വേല ചെയ്യാതിരിക്കണം എന്നു മൌഢ്യമായി ആരും വിചാരിക്കരുതേ- നമുക്ക ന്യായമായ ഏതുജോലിയിലും പ്രവേശിക്കാം- എന്നാൽ ഇതിന്റെ അൎത്ഥം എന്തെന്നാൽ നാം നാളയെക്കുറിച്ചു വിചാരിച്ചിട്ട ദുഃഖിതന്മാരും ശരണമില്ലാത്തവരും ആകരുത് എന്നാണ്- നമ്മുടെ സകല ആകുല ചിന്തകളും തന്റെ മേൽ നാം ചുമത്തണം- കര

യുന്ന കാക്കക്കുഞ്ഞുങ്ങൾക്കു തീററി കൊടുക്കുന്നവൻ തന്റെ രക്തത്താൽ വിലക്കു കൊള്ളപ്പെട്ടവരെ ഉപേക്ഷിക്കുമോ. നാം തന്നോടു ചോദിക്കാതെ കണ്ടു തന്റെ പുത്രനെ നമുക്കായിട്ടു ബലി നൽകിയവൻ നമ്മെ പോററാതെ ഇരിക്കുമൊ. ആകയാൽ ഈ വിചാരങ്ങളാൽ നാം അലഞ്ഞു വലയരുതെ.

നീതിമാനെ ദൈവം കൈവിടത്തില്ല എന്നാണല്ലൊ സങ്കീർത്തനക്കാരൻ സാക്ഷിക്കുന്നതു. ആകയാൽ നാം അപ്പൊസ്തോലനെപ്പോലെ ഏതു സ്ഥിതിയിലിരുന്നാലും തൃപ്തിപ്പെടുന്നതിനും താഴ്ത്തപ്പെടേണ്ടിവന്നാൽ അതിനു, കഷ്ടം സഹിക്കേണ്ടിവന്നാൽ അതിനു, സന്നദ്ധനായിരുന്നുകൊണ്ടു സ്വർഗ്ഗരാജ്യത്തെയും അതിന്റെ നീതിയെയും ഒന്നാമത് അന്വേഷിക്കാം. അപ്പോൾ സകലവും നമുക്കു നൽകപ്പെടും. അലംഭാവത്തോടു കൂടിയ ദൈവഭക്തി വളരെ ലാഭമാകുന്നു എന്നറിവിൻ. ആകയാൽ ഒരു ക്രിസ്തീയ തൃപ്തിയിൻ ആത്മാവിനെ വാഞ്ഛിപ്പിൻ.

൨ സത്യധനത്തെ ആഗ്രഹിപ്പിൻ. വെള്ളിയെ സ്നേഹിക്കുന്നവൻ വെള്ളികൊണ്ടു തൃപ്തിപ്പെടുകയില്ലാ ധാരാളത്വത്തെ സ്നേഹിക്കുന്നവൻ വർദ്ധനവുകൊണ്ടും തൃപ്തിപ്പെടുകയില്ലാ. എന്നാൽ ഇവയ്ക്കു നിത്യജീവനെ തരുവാൻ കഴികയില്ലാ. അവ മനോസുഖം തരുന്നുമില്ലാ. എന്നാൽ ഒരുവൻ ക്രിസ്തുവിനെ തിരിച്ചറിഞ്ഞു അവനെ സമ്പാദിക്കുന്നു എങ്കിൽ അവൻ എത്ര തന്നെ ദരിദ്രനായിരുന്നാലും അവൻ ആത്മാവിൽ രാജാവായിട്ടു വാഴും. ജ്ഞാനത്തെ കണ്ടെത്തുന്നവൻ ഭാഗ്യവാൻ എന്നാണ് ശലോമോൻ പറയുന്നതു. ജ്ഞാനം എന്നു പറഞ്ഞാൽ ക്രിസ്തു എന്നർത്ഥമാകുന്നു. ദൈവത്തിന്റെ കടുക്കമണിയോളമുള്ള കരുണ ഓഫിറിലെ തങ്കത്തെക്കാളും വിലയേറിയതാകുന്നു. ആകയാൽ സത്യധനമാകുന്ന ക്രിസ്തുവിനെ നാം അന്വേഷിച്ചിട്ടു നാം അവനിലും അവൻ നമ്മിലുമായി തീരുമ്പോൾ നാം ഭാഗ്യവാന്മാരും നാം ദൈവത്താൽ അനുഗ്രഹിക്കപ്പെട്ടവരാകും. നാം ചെയ്യുന്ന സകലവും ശുഭമായി തീരുകയും ചെയ്യും. ആകയാൽ പ്രിയരെ ഞാൻ നിങ്ങൾക്കു ഒരു നല്ല വഴിയെ കാണിക്കുന്നു. നിങ്ങൾ ഏററവും നല്ല സാധനങ്ങളെ വാഞ്ഛിപ്പിൻ. നിങ്ങൾ പാപമോചനവും നീതികരണവും അന്വേഷിപ്പിൻ. ഇപ്രകാരം നിങ്ങൾ കള്ളൻ കവർച്ച ചെയ്യുന്നില്ല പുഴു അരിക്കുന്നില്ല എന്ന സ്ഥലമായ സ്വർഗ്ഗത്തിൽ നിങ്ങൾക്കു ധനത്തെ ശേഖരിപ്പിൻ. നിങ്ങൾ ഭൂമിയിലുള്ളവയെ അല്ല മേലായുള്ളവയെ തന്നെ അന്വേഷിപ്പിൻ. അപ്പോൾ നാം ക്രിസ്തുവിനോടുകൂടെ വരുവാനിരിക്കുന്ന ലോകത്തിൽ പരമാനന്ദം അനുഭവിക്കും. ആയതിനു വായനക്കാരും കേൾവിക്കാരുമെ നിങ്ങൾ ഓരോരുത്തരും ദ്രവ്യാഗ്രഹത്തിൽ നിന്നു സൂക്ഷിച്ചു കരുതികൊൾവിൻ”.

യാക്കോബൊയക്കുട്ടി

## വേദപുസ്തക സമൂഹക്കാരുടെ ശതവൎഷാഘോഷം.

---

വേദപുസ്തകം നാനാഭാഷകളിലും അച്ചടിച്ചു ചുരുങ്ങിയവിലയ്ക്കു വിററുവരുന്ന ഇംഗ്ലണ്ടിലെ ബൈബിൾസൊസയററിയെ (വേദപുസ്തകസമൂഹം) കുറിച്ചു കേട്ടിട്ടില്ലാത്തവർ ചുരുക്കമായിരിക്കുമെല്ലൊ. ഈ സമൂഹം ഏൎപ്പെടുത്തിയിട്ടു നൂറു വൎഷം തികയുന്നതു ൧൯൦൪-മാണ്ടിൽ ആകുന്നു. ആ സന്ദൎഭം അടുത്ത മാൎച്ചുമാസത്തിൽ വിശേഷ വിധത്തിൽ ആഘോഷിക്കുന്നതിനു സമൂഹക്കാർ നിശ്ചയിച്ചിരിക്കുന്നു. ഈ ആഘോഷംകൊണ്ടു സമൂഹത്തിനു നാലഞ്ചുലക്ഷം പവന്റെ ഒരു മുതൽശേഖരം ഉണ്ടാകുമെന്നു സമൂഹക്കാർ ആശിക്കുന്നുണ്ടു. വേദപുസ്തകസമൂഹം കൊണ്ടു സുറിയാനിക്കാൎക്കു വളരെ ഉപകാരമുണ്ടായിട്ടുണ്ടു. നമ്മുടെ പള്ളികളിൽ ഉപയോഗിച്ചുവരുന്ന സുറിയാനി പഴയതും പുതിയതുമായ നിയമങ്ങൾ മലയാളത്തുനിന്നും ബുക്കാനൻസായ്പു കൊണ്ടുപോയ പഴയ കയ്യെഴുത്തുപുസ്തകത്തിൽനിന്നു ഈ സമൂഹത്തിന്റെ ചിലവിന്മേൽ അച്ചടിച്ചു അയച്ചുതന്നതാകുന്നു. പലവീഴ്ചകളും പിശകുകളും ഉണ്ടെങ്കിലും നാം ഉപയോഗിക്കുന്ന മലയാള വേദപുസ്തകവും ഇവരുടെ ഔദാൎയ്യംകൊണ്ടു അച്ചടിപ്പിച്ചിട്ടുള്ളതാകുന്നു. അതിനാൽ ഈ സമൂഹക്കാരോടു പ്രത്യേക കൃതജ്ഞതയ്ക്കു നമുക്കു അവകാശമുണ്ടു. അവരിൽനിന്നുണ്ടായിട്ടുള്ള ഉപകാരത്തെ ഞങ്ങൾ മറക്കുന്നില്ല.

സമൂഹത്തിന്റെ ശതവൎഷാഘോഷത്തെക്കുറിച്ചു ആലോചിപ്പാൻ ഈയിടെ ഇംഗ്ലണ്ടിൽ കൂടിയ ഒരു പൊതുയോഗത്തെസംബന്ധിച്ചു ഹൈചൎച്ചുകാരുടെ പ്രധാന നാവാകുന്ന ചൎച്ചടൈംസ് എന്ന പത്രത്തിലെ ഒരു മുഖപ്രസംഗത്തിൽ വേദപുസ്തക സമൂഹത്തെയും സമൂഹത്തിന്റെ വേലയെയും നിരൂപണം ചെയ്തിരിക്കുന്നതിൽനിന്നു നമുക്കു പഠിക്കാവുന്ന പലസംഗതികൾ ഉണ്ടു. അതിനാൽ ആ മുഖപ്രസംഗത്തിന്റെ ചുരുക്കം താഴെ ചേൎക്കുന്നു. ഇതു പകൎത്തുന്നതിന്റെ ഉദ്ദേശം സമൂഹത്തെക്കുറിച്ചു സുറിയാനിക്കാരുടെ ഇടയിൽ ദുരഭിപ്രായം ജനിപ്പിക്കണമെന്നല്ല, സഭയെ നിസ്സാരമാക്കി വേദപുസ്തകത്തെ ഉയൎത്തുവാൻ ചെയ്യുന്ന ചില ശുദ്ധഗതിക്കാരുടെ അബദ്ധങ്ങളെ ചൂണ്ടികാണിക്കണമെന്നു ഞങ്ങൾക്കു ഉദ്ദേശമുള്ളു. ടൈംസ് പറയുന്നതു എന്തെന്നാൽ:—

വേദപുസ്തക സമൂഹക്കാരുടെ ശതവൎഷാഘോഷത്തെക്കുറിച്ചു ആലോചിപ്പാൻ കൂടിയ പൊതുയോഗത്തിൽ അദ്ധ്യക്ഷതവഹിച്ചതു സഹൃദനായ ലണ്ടൻ പട്ടണത്തിലെ മേയർ ആയിരുന്നു. ഈ യോഗത്തിൽ നാനാമതക്കാരായ പ്രൊട്ടസ്റ്റന്റുകാരുടെ പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. ഹൈചൎച്ചുകാരിലും പലർ ഈ സമൂഹത്തെ സഹായിക്കുന്നവരാണ. സമൂഹത്തിന്റെ ശതവൎഷാഘോഷത്തെക്കുറിച്ചു ഞങ്ങൾ എതിരായി ഒന്നും പറയുന്നില്ല

എങ്കിലും സമൂഹത്തെ സഹായിക്കണമെന്നു പൂൎണ്ണ ഹൃദയത്തോടുകൂടെ ഞങ്ങളുടെ വായനക്കാരോടു ഗുണദോഷിപ്പാൻ ഞങ്ങൾക്കു നിവൃത്തിയില്ല. അതു വേദപുസ്തകത്തെക്കുറിച്ചു ഞങ്ങൾക്കു മതിപ്പില്ലാഞ്ഞിട്ടല്ല. എന്നാൽ ദൈവപുത്രൻ തന്റെ പിൻഗാമികൾക്കു നല്കിയിട്ടുള്ള ഏകദാനം വേദപുസ്തകമാണെന്നു ഞങ്ങൾക്കു വിശ്വാസമില്ല. വേദപുസ്തകത്തെ ഇടിച്ചേച്ചു സഭയെ ഉയൎത്തണമെന്നും ഞങ്ങൾക്കു വിചാരമില്ല. എന്നിട്ടും സമൂഹത്തിന്റെ അഭിവൃദ്ധിയിലും വേലയിലും പൂൎണ്ണഹൃദയത്തോടുകൂടെ ഞങ്ങൾ സന്തോഷിക്കാത്തതു എന്തുകൊണ്ടെന്നു ചിലൎക്കു തോന്നുമായിരിക്കും. സമൂഹത്തിന്റെ അഭിപ്രായത്തോടു ഞങ്ങൾക്കു ചേരുവാൻ പാടില്ലാത്ത പല സംഗതികൾ ഉണ്ടു. നമ്മുടെ കൎത്താവും തന്റെ ശ്ലീഹന്മാരും സമ്മതിച്ചിരുന്ന എഴുത്തുകൾ എല്ലാം ഉൾപ്പെടാത്തതും സമൂഹക്കാർ സമൎപ്പിക്കാമെന്നു പറഞ്ഞതുമായ പുസ്തകം പഠിച്ചുംകൊണ്ടു നമ്മുടെ രാജാവു കിരീടധാരണമുള്ളൂ. സത്യം ചെയ്തിരുന്നെങ്കിൽ ഞങ്ങൾക്കു വ്യസനമായിരുന്നേനെ. വേദപുസ്തകം ചുരുങ്ങിയവിലക്കു അധികം പരത്തുന്നതുകൊണ്ടു അതിനെക്കുറിച്ചു ഭക്തിയും അതിൽനിന്നു വേദഅറിവും വൎദ്ധിക്കുമെന്നു പറവാൻ ഞങ്ങൾക്കു ധൈൎയ്യമില്ല. ഇങ്ങനെ ചില സംശയങ്ങൾ ഉണ്ടെങ്കിലും സമൂഹത്തെ പിന്താങ്ങുവാൻ ഞങ്ങൾക്കുള്ള മടിയുടെ ഹേതു ഇതിലും അഗാധമായിട്ടുള്ളതാണ. വേദപുസ്തകസമൂഹത്തിന്റെ വേല പാറമേൽ പണിയപ്പെട്ടതാണൊ? ക്രിസ്ത്യാനിസഭയെയും കുരിശിൽ തറെക്കപ്പെട്ടവനെയും കൂടാതെ വേദപുസ്തകം അൎത്ഥമില്ലാത്തതാകുന്നു. സമൂഹക്കാർ അവരുടെ സഹായികളുടെ കൂട്ടത്തിൽ ത്രിത്വത്തിൽ വിശ്വാസമില്ലാത്ത യൂനിറ്റെറിയൻകാരെയും എണ്ണിവരുന്നു. സമൂഹത്തിന്റെ ഇപ്പോഴത്തെ യോഗം തന്നെ നടത്തിയതു ക്രിസ്ത്യാനിയല്ലാത്ത ഒരുത്തന്റെ അദ്ധ്യക്ഷതയിൻകീഴാണല്ലൊ. പുതിയനിയമത്തിന്റെ ദിവ്യത്വത്തെ നിഷേധിക്കയും "മോശ തന്നെക്കുറിച്ചു എഴുതി", "അബ്രഹാം എന്റെ ദിവസങ്ങളെ കണ്ടു" എന്നും മറ്റും പ്രസ്താവിച്ച മറിയത്തിന്റെ പുത്രനിൽ വിശ്വസിക്കാതിരിക്കയും ചെയ്യുന്ന ഒരുത്തന്റെ ആജ്ഞയിൽ ആണല്ലൊ യോഗം നടത്തിയതും. "ദൈവത്തിൽ വിശ്വസിക്കയും തന്നെ വന്ദിക്കയും ചെയ്യുന്നവർ ആ വിധത്തിലൊ ഈ വിധത്തിലൊ എങ്ങിനെ വന്ദിച്ചാലും നിശ്ചയമായി രക്ഷിക്കപ്പെടുമെന്നു" വൃദ്ധനായ അദ്ധ്യക്ഷൻ ഈ യോഗത്തിൽ പ്രസംഗിപ്പാൻ എടവരുത്തിയതുതന്നെ എത്ര വലിയ തെറ്റാണ- ക്രിസ്തുവിനെ കൂടാതെ രക്ഷ പെടാമെന്ന് വേദപുസ്തക സമൂഹത്തിന്റെ പൊതുയോഗത്തിൽ അദ്ധ്യക്ഷൻ പ്രസംഗിച്ചപ്പോൾ കേൾവിക്കാർ കൈകൊട്ടുകയും ആഹ്ലാദിക്കയും ചെയ്തു എന്ന പത്രങ്ങളിൽ പറയുന്നതു ശരിയായിരുന്നാൽ സമൂഹത്തിന്റെ സ്വാതന്ത്ര്യം എത്ര അതിരു കവിഞ്ഞതായിരിക്കണം. എന്നാൽ ഈ സംഭവം വേദപുസ്തക സമൂഹക്കാർ ആശ്രയിക്കുന്ന സുവിശേഷതത്വത്തിനു

ചേരാത്ത പ്രമാണങ്ങളിൽ നിന്ന ഉത്ഭവിക്കുന്നതാകുന്നു. ശ്ലീഹന്മാരുടെയും നിബ്യന്മാരുടെയും എഴുത്തുകൾ ദൈവത്താൽ സ്ഥാപിക്കപ്പെട്ട ഒരു സ്ഥാപനമായ സഭയോടു കൂട്ടി ചെയ്യിരിക്കുന്ന ക്രിസ്തീയമതത്തിന്റെ ഒരു ശാഖയാണെന്ന വിചാരിക്കുന്നതിന്ന പകരം ദൈവത്തിന്റെ സഭയിൽനിന്ന സ്വാതന്ത്ര്യപ്പെട്ടതും വേർതിരിഞ്ഞതുമായ ഒരു പുസ്തകമാണെന്നത്രെ വേദപുസ്തകത്തെക്കുറിച്ചു സമൂഹക്കാർക്കുള്ള അഭിപ്രായം. ഓരോരുത്തന്റെ കയ്യിൽ കൊടുത്തിട്ട അതിൽനിന്ന അവർ ക്രിസ്ത്യാനിമതത്തെ പിറക്കി എടുക്കുന്നതിന്നുള്ള ഒരു പുസ്തകമെന്നത്രെ ഇതിനെക്കുറിച്ചു സമൂഹക്കാർക്കുള്ള മതിപ്പു. സമൂഹം ആദ്യം ഏർപ്പെടുത്തിയ ഫവ്വാരം-മാണ്ടു ഈ വിശേഷമായ അഭിപ്രായം സ്വീകാര്യമായിരുന്നിരിക്കണം. "വേദം വേദം മാത്രം മതിയെന്നുള്ള അഭിപ്രായം ഈ കാലത്തു ആരും സമ്മതിക്കുന്ന "കാതോലിക്കാക്കുട്ടത്ത സഭയുടെ അധികാരത്താൽ അല്ലായിരുന്ന എങ്കിൽ ഞങ്ങൾ സുവിശേഷത്തെ അംഗീകരിക്കയില്ലായിരുന്നു" എന്ന ഹില്ലിങ്ങ്‌വെർത്ത ശരിയായി എഴുതിയിരിക്കുന്നു. എല്ലാ ശാബത്തിലും മോശയും ദീർഘദർശിമാരും യഹൂദപള്ളികളിൽ വായിക്കപ്പെട്ടിരുന്നതുപോലെ പുതിയനിയമം പള്ളികളിൽ വായിക്കപ്പെടുവാൻ നിയമിക്കപ്പെട്ടതാകുന്നു. ഇവ എഴുതപ്പെട്ടതു പുറജാതികളുടെ കയ്യിൽ തള്ളി കയററിയിട്ടു അതിൽനിന്ന അവർക്കു ബോധിച്ചപോലെ മതം ഉണ്ടാക്കുവാൻ വേണ്ടിയല്ല, അഭ്യസിപ്പിക്കപ്പെട്ട ക്രിസ്ത്യാനികൾക്കുവേണ്ടി അത്രെ. വേദപുസ്തകത്തെ സഭയിൽനിന്ന പിരിക്കുവാനുള്ളതല്ല. വേദപുസ്തകം ക്രിസ്തുവും തന്റെ മണവാട്ടിയായ സഭയും തമ്മിൽ ഉള്ള വിവാഹത്തിന്റെ ആധാരമാകുന്നു. ഈ പുസ്തകത്തിലും പുസ്തകം ഉണ്ടായ ശേഷവും ഉള്ളതാകുന്നു സഭ. എന്നാൽ മനുഷ്യാവതാരം ചെയ്ത വചനത്തിൽ നിന്ന എഴുതപ്പെട്ട വചനത്തെയും ആത്മാവിനെ വഹിക്കുന്ന തന്റെ തിരുശരീരത്തിൽനിന്ന ആത്മാവിന്റെ സംസാരത്തെയും വിശുദ്ധ സഭയിൽനിന്നു വിശുദ്ധ പുസ്തകത്തെയും വേദപുസ്തക സമൂഹക്കാർ വേർതിരിക്കുന്നു. കുറിപ്പോ വ്യാഖ്യാനമൊ കൂടാതെ വില കുറഞ്ഞ വേദപുസ്തകത്തെ പരത്തുന്നതിനാൽ ലോകത്തെ ക്രിസ്ത്യാനിമതത്തിലേക്കു ചേർക്കാമെന്നു വിചാരിക്കുന്നതു തന്നെക്കാൾ അബദ്ധം മററു എന്താകുന്നു? പുകയില ചുരുട്ട വേദപുസ്തകക്കടലാസിൽ പൊതിഞ്ഞു അടുക്കുന്ന വിവരവും മററും കേട്ടിട്ടില്ലാത്തവർ ആരാണു. പരിശുദ്ധാത്മാവിനാൽ സ്ഥാപിക്കപ്പെട്ട സഭയാകുന്ന ജീവനോടിരിക്കുന്ന ശബ്ദത്തെയും അതിന്റെ വാഗ്ദത്തം ചെയ്യപ്പെട്ട ശക്തിയെയും വിട്ടിട്ടു അച്ചടിക്കപ്പെട്ട പുറംകൊണ്ടു മാത്രം മതം സ്ഥാപിക്കാമെന്നുള്ള ഭ്രമം ഒഴികെ മറെറാന്നിലും ഞങ്ങൾ സമൂഹക്കാരെ കുററം വിധിക്കുന്നില്ല. ഇപ്രകാരമാണു ടൈംസ് പറയുന്നതു. സഭയെയും വേദപുസ്തകത്തെയും തമ്മിൽ ഈ പ്രസംഗത്തിൽ താരതമ്യപ്പെടുത്തിയിട്ടുള്ളഭാഗം വായനക്കാർ മനസ്സിരുത്തി വായിക്കട്ടെ.

---

# ആലുവാ യോഗം.

നിതാന്ത വന്ദ്യ ദിവ്യശ്രീ അങ്കമാലി, പറവൂർ, കോട്ടയം ഇടവകകളുടെ മാർ പൌലൊസു അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ൧൦൭൮-കുംഭം ൧൩-൹-ലെ കല്പനപ്രകാരം ൧൯൦൩-ാം കൊല്ലം ൧൦൭൮ മീനം ൧൮-൹-ടി. മെത്രാപ്പോലീത്താ അവർകളുടെ അഗ്രാസനാധിപത്യത്തിൻ കീഴിൽ ആലുവാ തൃക്കുന്നത്തുപള്ളിയിൽ താഴെ വിവരം പറയുന്ന പള്ളികളിലെ പ്രതിപുരുഷന്മാരും ഒരു യോഗം കൂടി.

പള്ളികളുടെ വിവരം.

൧. അങ്കമാലി- അകപ്പറമ്പു പള്ളി.
൨. മഞ്ഞപ്രാ പള്ളി.
൩. പീച്ചാനിക്കാട്ടുപള്ളി
൪. പൊയ്കാട്ടുശേരി പള്ളി.
൫. പറവൂർ ചെറിയപള്ളി.
൬. ഠരംരം ഷിമാളൂർ കത്തനാരുടെ വക പെരുമ്പടന്നപ്പള്ളി.
൭. പള്ളിക്കര പള്ളി.
൮. വെങ്ങോല പള്ളി.
൯. അല്ലപ്ര പള്ളി.
൧൦. മഴുവന്നൂർ പള്ളി.
൧൧. കുന്നക്കുരുടി പള്ളി.
൧൨. കുറുപ്പംപടി പള്ളി.
൧൩. കോട്ടപ്പടി പള്ളി.
൧൪. വേങ്ങൂര പള്ളി.
൧൫. കോതമംഗലത്തു ചെറിയപള്ളി.
൧൬. കോതമംഗലത്തു വലിയപള്ളി.
൧൭. കാരക്കുന്നത്തു പള്ളി.
൧൮. റാക്കാട്ടു പള്ളി.
൧൯. താമരച്ചാൽ പുത്തൻ പള്ളി.
൨൦. കാക്കനാട്ടു പള്ളി.
൨൧. കൊച്ചികോട്ടപ്പള്ളി.
൨൨. തൃപ്പൂണിത്തുറ പള്ളി.
൨൩. കരിങ്ങാച്ചിറ പള്ളി.
൨൪. ക്രായിൽ വലിയപള്ളി.
൨൫. ശുമ്പിള്ളി പള്ളി.
൨൬. കണ്ടനാട്ടു പള്ളി.
൨൭. മുളക്കുളം പള്ളി.
൨൮. കോലഞ്ചേരി പള്ളി.
൨൯. ചെമ്പിൽ പള്ളി.
൩൦. പാമ്പാക്കുട ചെറിയപള്ളി.
൩൧. ആലുവാപള്ളി.

രണ്ടു മണിക്കു കൂടിയ സംഘത്തിൽവച്ചു വടക്കേദിക്കിൽ ഒരു വിദ്യാലയവും ഒരു പാത്രസ്ഥലവും ഉണ്ടാകേണ്ടതിന്റെ ആവശ്യത്തെയും വിദ്യാലയം വകക്കു വേണ്ട സ്ഥലം മുതലായതു വിട്ടുകൊടുപ്പാൻ നിശ്ചയിച്ചിരിക്കുന്നതിനെയും പററി തിരുമേനി പ്രസ്താവിച്ചശേഷം താഴെ പറയുന്ന നിശ്ചയങ്ങൾ ചെയ്തു.

൧. കോട്ടയം മാർ ഡീവന്നാസ്യോസു സിമ്മനാരിയുടെ സ്വരൂപത്തിൽ വൈദീക വിദ്യാർത്ഥികൾക്കും ഉപയോഗപ്പെടത്തക്കവണ്ണം ആലുവാ തൃക്കുന്നത്തു പള്ളിയോടു ചേർന്ന് ഒരു വിദ്യാലയം സ്ഥാപിക്കണം.

൨. മേൽപ്പടി വകക്കു ൧൦൦൦൦, (പതിനായിരം) ഉറുപ്പികയിൽ കുറയാത്ത സംഖ്യ ചിലവു ചെയ്തു ഒരു കെട്ടിടം പണിയിക്കണം.

൩. കെട്ടിടംപണി ൬. മാസത്തിനകം ആരംഭിച്ചു ൧൦൭൯-ാമാണ്ടു ആദ്യം പഠിത്വം ആരംഭിക്കണം.

൪. ഈ വകക്കു വേറെ ആളുകളെയും ചേർക്കുവാനുള്ള സ്വാതന്ത്ര്യത്തോടു കൂടി താഴെ പേരു പറയുന്നവർ ഇനി ഒരു നിശ്ചയം ഉണ്ടാകുന്നതുവരെ ഒരു മേൽയോഗമായിരിക്കേണ്ടതാണ്.

(൧) അങ്കമാലി അകപ്പറമ്പു പള്ളി.
൧. ദിവ്യശ്രീ. പാറേക്കൽ കോരതു കത്തനാരു അവർകൾ.
൨. അമ്പാട്ടു മാത്തു തരിയതു ,,
൩. പൈനാടത്തു തോമാ കരിയതു ,,
൪. ചെറിയ വയലിപ്പറമ്പിൽ പൈനാടത്തു കുഞ്ഞുചാക്കോ ,,
൫. അരീക്കൽ പൈലി മത്തായി ,,

(൨) മഞ്ഞപ്ര പള്ളി.
൧. ദിവ്യശ്രീ. നെടുന്തള്ളി ചാക്കു ഇട്ടീച്ചൻ കത്തനാരു അവർകൾ.
൨. നെടുന്തള്ളി മാത്തു കുഞ്ഞുവക്കി ,,
൩. ടി. വക്കി ഇട്ടീച്ചൻ ,,

(൩) പീച്ചാനിക്കാട്ട.
൧. ദിവ്യശ്രീ. കുരൻ താഴത്തുപറമ്പിൽ കരിയതു പൌലൊസു കത്തനാരു അവർകൾ

൨. ദിവ്യശ്രീ. കുരൻ ഇട്ടീരാ കത്തനാര അവർകൾ
൩. തേലപ്പിള്ളിൽ വറിയ്യ ഇട്ടീരാ ,,
൪. തേമലിപ്പറമ്പിൽ ചെറിയ്യ കൊച്ചുവക്കി ,,

(൪) പൊയികാട്ടുശ്ശേരി പള്ളി
൧. ദിവ്യശ്രീ. വടക്കൻ കോച്ചാട്ടു ദാവീദുകത്തനാര അവർകൾ.
൨. വടക്കൻ തരിയത്തു വക്കി ,,

(൫) പറവൂർ ചെറിയപള്ളി.
൧. ദിവ്യശ്രീ. അഴീക്കൽ കൊച്ചുവക്കി കത്തനാര അവർകൾ
൨. കളത്തര ഇട്ടിച്ചൻ മാത്തു ,,
൩. മുടക്കോടി കമറി പൌലൊ വറിയ്യ ,,
൪. എടപ്പിള്ളി കളത്തര വറിയ്യ പൈലി ,,

(൬) പെരുമ്പടന്ന പള്ളി.
൧. ദിവ്യശ്രീ. ഞാറളി മത്തുകത്തനാര അവർകൾ
൨. ഞാറളി കോരതു വറിയ്യ ,,

(൭) പള്ളിക്കര പള്ളി.
൧. ദിവ്യശ്രീ. കരിശുങ്കൽ അബ്രഹാം കത്തനാര അവർകൾ.
൨. ചിറത്തു തരിയത്തു മാത്തു ,,
൩. വടക്കൻ ഇട്ടീരാ കുര്യൻ ,,
൪. മാളിക്കൽ പൈലി ,,

(൮) വെങ്ങോലപ്പള്ളി.
൧. ദിവ്യശ്രീ. പട്ടമാട്ടു കുര്യൻ കത്തനാര അവർകൾ.
൨. പട്ടമാട്ടു പള്ളി മോളത്തു പൈലി വക്കി ,,
൩. കാരാഞ്ഞിക്കുടി വക്കി കോര ,,

(൯) അല്ലപ്ര പള്ളി.
(൧) ദിവ്യശ്രീ. തോമ്പ്ര മാത്തു ഗീവറുഗീസു കത്തനാര അവർകൾ.
൨. തുരുത്തി വക്കി മത്തായി ,,
൩. തോമ്പറ മാത്തു പൈലി അവർകൾ ,,

(൧൦) മഴുവന്നൂർ പള്ളി.
൧. ദിവ്യശ്രീ. പുളുക്കന്നേൽ പുത്തൻപുരയിൽ ദാനിയേൽ കത്തനാര അവർകൾ.
൨. മാടപ്പറമ്പിൽ മത്തു വറിയ്യ ,,
൩. ടി. കരുവിള കൊന്നു ,,

(൧൧) കന്നക്കുരുടി പള്ളി.
൧. ദിവ്യശ്രീ. പുളിനാട്ടു ഇത്താപ്പിരി കത്തനാര അവർകൾ
൨. രാമനാട്ടു വക്കി ഇത്താപ്പിരി ,,
൩. പുളിനാട്ടു മത്തായി കോരതു ,,

(൧൨) കുറുപ്പുംപടി പള്ളി.
൧. ബ. പടയാട്ടിൽ വക്കി ഇസ്ഹാക്കു കത്തനാര ,,
൨. കല്ലറക്കൽ പൈലി കോരതു ,,
൩. മരങ്ങാട്ടു അയിപ്പു പൌലൊ ,,

(൧൩) കോട്ടപ്പടി പള്ളി.
൧. ബ. ഇരുമല യൌസെപ്പു കത്തനാര അവർകൾ.
൨. ശ്രാമ്പിക്കുടി വക്കി പൈലി ,,
൩. പുതുക്കുന്നത്തു മത്തായി പൈലി ,,

(൧൪) വേങ്ങൂർ പള്ളി.
൧. ബ. ആലിയാട്ടുകുടി പൌലൊസുകത്തനാർ അവർകൾ.
൨. തണ്ണിക്കോട്ടു വക്കി അവുസേപ്പ ,,
൩. പെരുമ്പിള്ളി മത്തായി പാവു ,,

(൧൫) കോതമംഗലം മർത്താമറിയം ചെറിയ പള്ളി.
൧. ബ. കാക്കക്കുടി തൊമാ കത്തനാര അവർകൾ
൨. മാലിൽ മാണി ഇത്താപ്പിരി ,,
൩. പുതുക്കയിൽ മാത്തു ശീമോൻ ,,

(൧൬) കോതമംഗലം വലിയ പള്ളി.

൧. ബ. കാച്ചിറ യൌസേപ്പ കത്തനാരു — അവർകൾ
൨. തകിരിക്കൽ പൈലി — ,,
൩. മാറാച്ചേരി ഇട്ടാറ — ,,

(൧൭) കരക്കുന്നത്തു പള്ളി.
൧. ബ. പൂക്കുന്നേൽ യൌസേപ്പ കത്തനാരു — അവർകൾ.
൨. എടപ്പിള്ളായി ഉലഹന്നാൻ — ,,

(൧൮) റാക്കാട്ടു പള്ളി.
൧. ബ. ഓണാട്ടുതോട്ടത്തിൽ യൌസേപ്പ കത്തനാരു — അവർകൾ.
൨. കള്ളിനാൽ ഉപ്പാത്തൻ — ,,
൩. കടകത്തുക്കൽ പൈലി — ,,

(൧൯) താമരച്ചാൽ പുത്തൻ പള്ളി.
൧. ബ. കല്ലാപ്പാറ പത്രോസ കത്തനാരു — അവർകൾ.
൨. കൊച്ചുക്കൻ ഉലഹന്നാൻ മാത്തു — ,,
൩. തൊമ്മൻകുട്ടി വർക്കി മാത്തു — ,,

(൨൦) കാക്കനാട്ടു പള്ളി.
൧. ബ. കപ്പക്കാട്ടേൽ ഗീവറുഗീസു കത്തനാരു — ,,
൨. പാലാൽ വർക്കി ഇട്ടൂപ്പ — ,,
൩. പനയ്ക്കലേട്ടി പൈലി കുര്യൻ — ,,

(൨൧) ചെറുതോട്ടുകുന്നേൽ പള്ളി
൧. ബ. കുറുന്തോട്ടത്തു കത്തനാരു — ,,
൨. കുഴിമാഞ്ഞ മാത്തു മാത്തു — ,,
൩. ചെറുതോട്ടിൽ കുര്യൻ വർക്കി — ,,

(൨൨) തുരുത്തിപ്പുള്ളി പള്ളി.
൧. ബ. കണ്ണാപ്പിള്ളിക്കുട്ടി മത്തായി കത്തനാരു — ,,
൨. തോമ്പ്ര പൈലി ഇട്ടിയവിരാ — ,,
൩. തുരുത്തുമാലി പൈലി പൈലി — ,,

(൨൩) ചേലാട്ടു പള്ളി.
൧. ബ. ഒറ്റയത്തുക്കുട്ടി തോമാ കത്തനാരു — അവർകൾ.
൨. മഞ്ഞുമേക്കുടി പൈലി മത്തായി — ,,
൩. കല്ലുങ്കൽ ഉതുപ്പ പൈലി — ,,

(൨൪) പോത്താനിക്കാട്ടു പള്ളി.
൧. ബ. പടിഞ്ഞാറേക്കുടി പൌലോസ കത്തനാരു — ,,
൨. പടിഞ്ഞാറുംചാലി പൈലി വർക്കി — ,,
൩. മണ്ണാത്രയിൽ പൈലി കുര്യൻ — ,,

(൨൫) ആലുവാ പള്ളി.
൧. മാഞ്ഞൂരാൻ വർക്കി വർക്കി — അവർകൾ.
൨. ടി പൈലി ഉലഹന്നാൻ — ,,

൩. സംഭവക്കാര്യങ്ങൾ നടത്തിക്കുന്നതിലേക്കായി താഴെ പേരുപറയുന്നവർ ഒരു നിർവ്വാഹകസംഘം ആയിരിക്കണം.

പ്രസിഡണ്ട്.

നി. വ. ദി ശ്രീ. അങ്കമാലി, പറവൂർ, കോട്ടയം ഇടവകയുടെ മാർ പൌലോസ അത്താനാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു.

മറ്റു സാമാജികന്മാർ

വ. ദി. ശ്രീ. കൊച്ചു പൌലോസ റമ്പാച്ചൻ അവർകൾ.
വ. ദി. ശ്രീ. ഗീവറുഗീസു റമ്പാച്ചൻ — ,,
മലങ്കരമല്പാൻ ദി ശ്രീ. കോനാട്ടുമാത്തൻ കത്തനാർ — ,,
ദി. ശ്രീ. മാറാച്ചേരി ഇത്താപ്പിരി കത്തനാരു — ,,
കല്ലറക്കൽ വർക്കി പൌലോസ — ,,
ചേലാട്ടു പത്രോസ അവുസേപ്പ — ,,
എ. ജി. എബ്രഹാം — ,,
ചിറ്റേത്തു പൌലോ ഇത്താപ്പിരി — ,,
പൈനാടത്ത ഇട്ടൂപ്പ കോര — ,,

അവർകൾ

എം. വി. പൈലൊ

കളങ്ങരെ പി. മാത്തു ,,

ഇവരിൽ വ-ദി-ശ്രീ- കൊച്ചുപൌലൊസു റമ്പാച്ചനും കളങ്ങരെ പി മത്തുവും ക്രുസ്സിക്രുട്ടിമാരും ഖജാൻജിമാരും ആയിരിക്കണം. ഇവരിൽ കറഞ്ഞപക്ഷം അദ്ധ്യക്ഷൻ ഉൾപ്പെട്ട അഞ്ചു പേരു ഹാജരായാൽ സംഘം നടത്താവുന്നതാണ.

൩. ഈ വക ചിലവിലേക്കായി അങ്കമാലി പറവൂർ ഇടവകയിലുൾപ്പെട്ട എല്ലാ പള്ളികളിലെയും ഒരു കൊല്ലത്തെ ആകെ വരുമാനം കൂട്ടിയാൽ നാല്കൊള്ളംകൊണ്ടു കൊടുക്കണം. ഇതിൽ നാലിൽ ഒരുഭാഗത്തിൽ കറയാത്തെയുള്ള സംഖ്യ ഇന്നുമുതൽ ൬. മാസത്തിനകവും ശേഷമുള്ളതിൽ നാലിൽ ഒന്നിൽ കറയാതെയുള്ള സംഖ്യ ആണ്ടുതീയതിമുതൽ ഓരോ കൊല്ലത്തിനകമായി ടി. പള്ളിക്കാർ കൊടുക്കേണ്ടതാണ്.

൪. മററു പള്ളികളിൽനിന്നും എല്ലാ ജനങ്ങളിൽനിന്നും താവക്കു ഇഷ്ടമുള്ള ഒരു സംഖ്യ പിരിച്ചെടുത്തും ഒരു കൊല്ലത്തെ വരുമാനം തരുന്ന മററു പള്ളിക്കാർക്കു ൩.ാം നിശ്ചയത്തിൽ പേരുപറഞ്ഞിട്ടുള്ള പള്ളിക്കാർക്കുള്ള സകല അവകാശഅധികാരങ്ങളും ഉണ്ടായിരിക്കേണ്ടതും ആകുന്നു.

൫. ഈ വകയുള്ള ഒരു മഹായോഗം അടുത്ത കൊല്ലത്തിൽ ഈ സ്ഥലത്തു തന്നെ കൂട്ടേണ്ടതും അപ്പോൾ അന്നേവരെ നടന്നിട്ടുള്ള സംഗതികളുടെ റിപ്പോട്ടും കണക്കും നിർവാഹക സംഘക്കാർ വായിക്കേണ്ടതും ആകുന്നു.

ഈ യോഗത്തിന്റെ രക്ഷാധികാരിയായിരിപ്പാൻ മലങ്കര ഇടവകയുടെ നി.വ.ദി.ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമേനിയോടും സഹായ രക്ഷാധികാരിയായിരിപ്പാൻ കണ്ടനാട്ടു ഇടവകയുടെ നി. വ. ദി. ശ്രീ. മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമേനിയോടും അപേക്ഷിക്കണം.

കൊച്ചുപൌലൊസു റമ്പാൻ (ഒപ്പ്)
കളങ്ങരെ പി മാത്തു (ഒപ്പ്)
ക്രുസ്സിക്രുട്ടിമാർ.

ഈ യോഗത്തിൽ വച്ചു കൊച്ചി കോട്ടപ്പള്ളി കൈക്കാരനായ പി. കെ. വറിയതു അവർകൾ ടി. പള്ളിയിലെ ഒരാണ്ടത്തെ വരവു ഈ ആവശ്യത്തിലേക്കായി കൊടുത്തുകൊള്ളാമെന്നു സമ്മതിച്ചിട്ടുള്ളതിനാൽ ആ പള്ളിയിലെ പ്രതിനിധികളെ അടുത്തയാണ്ടിൽ ഉണ്ടാകുന്ന യോഗത്തിൽ മുൻ പറഞ്ഞ ൪.ാം നിശ്ചയപ്രകാരം മേൽയോഗസാമാജികന്മാരായി ചേർക്കുന്നതാണ്.

ഓരോ പള്ളികളിൽ നിന്നും മേൽയോഗസാമാജികന്മാരായി തെരിഞ്ഞെടുത്തിരിക്കുന്ന മാന്യജനങ്ങളുടെ പേരു ഇരട്ടപ്പേരു വീട്ടുപേരു മുതലായ്കളിൽ വല്ല വ്യത്യാസങ്ങളും വന്നുപോയിട്ടുണ്ടെങ്കിൽ അതുകളെല്ലാം സദയം ക്ഷമിച്ചു ശരിയായ പേരുമുതലായവ സിക്രട്ടറിമാരെ അറിയിപ്പാൻ അപേക്ഷ. ഇതു സംബന്ധമായുള്ള സകല എഴുത്തുകുത്തുകളും ക്രുസ്സിക്രുട്ടിയായ പറവൂർ കളങ്ങരെ പി. മാത്തു അവർകളുടെ പേർക്കു അയക്കേണ്ടതാണ്. സിക്രട്ടറിമാർ.

## സൂചനകൾ.

പോയ മാർച്ചു ൨൦. നം-ലെ ചർച്ചടൈംസ എന്ന ഇംഗ്ലീഷ പത്രത്തിൽ വേദപുസ്തക സമൂഹക്കാർ വേദപുസ്തകം അച്ചടിച്ചു പരത്തുന്നതിനു ചെയ്തുവരുന്ന ശ്രമത്തെക്കുറിച്ചു എഴുതിയിട്ടുള്ള ഒരു മുഖപ്രസംഗത്തിൽ "സമൂഹക്കാരെ സഹായിക്കണമെന്നു പൂർണ്ണതൃപ്തിയോടുകൂടെ ഞങ്ങൾക്കു ഗുണദോഷം പറവാൻ പാടില്ല" എന്നു പറഞ്ഞിരിക്കുന്നു. അതിനു അവരുടെ കാരണങ്ങൾ എന്തെന്നാൽ: ൧. ഇവർ വേദപുസ്തകം മുഴുവൻ പ്രസിദ്ധപ്പെടുത്തുന്നതിനു പകരം ഒരു ഭാഗം മാത്രം പ്രസിദ്ധപ്പെടുത്തുകയൊ ശേഷമുള്ളതിനെ (അതായതു അപ്പൊക്രിഫാ എന്നു പറയുന്നവയെ) നിഷേധിക്കയും ചെയ്യുന്നു. ൨. സഭയുടെ അടിസ്ഥാനം വിട്ടു വേദപുസ്തകം മാത്രം പരത്തുന്നതു ക്രിസ്ത്യാനിത്തമല്ല. ൩. വേദപുസ്തകം പഠിപ്പുള്ള ക്രിസ്ത്യാനികൾക്കായി എഴുതപ്പെട്ടതാണ. അതു പുറജാതികളുടെ കൈയ്യിൽ കൊടുത്തിട്ടു അതിൽനിന്നു അവർ മതം തിരഞ്ഞെടുക്കുവാനായിട്ടുള്ളതല്ല. ൪. നോട്ടോ വ്യാഖ്യാനമോ കൂടാതെ വെറും വേദപുസ്തകംകൊണ്ടു സഭ സ്ഥാ[illegible] പിക്കുന്നതും അബദ്ധമാണ.